# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH

Vol. 04 No. 28 THE ONLINE OFFICIAL NEWS BULLETIN 2021 July 10


**SEASON OF PENTECOST പെന്തിക്കോസ്തികാലം**

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 11 ♪6 7th Sunday after Pentecost | 12  ♪2 112th Mem. of 'Sabha Thejas' Pulikkottil Joseph Mar Dionysius II (Founder of MD & Parumala Seminary) | 13 ♪6 | 14 ♪2 | 15  ♪6 Comme. of the Martyrs St. Kuriakose, Mother Marth Yuliethi & St. Abhai | 16 ♪2 | 17 ♪6 |

## പരുമല ആശുപത്രിയിൽ ചികിത്സയിൽ കഴിയുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായ്ക്ക് റഷ്യൻ ഓർത്തഡോക്സ് സഭാ പരമാധ്യക്ഷൻ പരിശുദ്ധ കിറിൽ പാത്രിയർക്കീസ് ബാവാ പ്രാർത്ഥനാപൂർവ്വമായ സ്നേഹാശംസകൾ അറിയിച്ചു

ПАТРИАРХ МОСКОВСКИЙ И ВСЕЯ РУСИ
КИРИЛЛ

« 09 » 07 2021 г. 115191, Москва, ул. Даниловский вал, д. 22

№ 01/3414

**His Holiness BASELIOS MAR THOMAS PAULOSE II**
**Catholicos o the East**
**Malankara Metropolitan**

Your Holiness,

With deep sorrow I have taken the disturbing news about a serious physical illness that has befallen you and would like to express to you my brotherly support and sincere compassion.

I am deeply worried about your difficult condition and I am ardently praying to the Merciful Lord that He, as the true Healer of our souls and bodies, may give you physical strength and *raise you speedily from the bed of illness in complete health and perfection* and that He may grant you to your flock in good health and peace.

The perfidious disease, which has stricken the whole world, has spared nobody today - *for we know that the whole creation groaneth and travaileth* (Rom. 8:22), while we, being firmly aware that *the Lord daily loadeth us with benefits, even the God of our salvation* (Ps. 68:19), have trust in His help and ask Him to show mercy for the human race.

I would like to note with special appreciation that in your person the Russian Orthodox Church has a good and faithful friend and active co-worker in the field of Christian witness. Even in this difficult time, the relations between the Moscow Patriarchate and the Malankara Church have been fruitfully developed thanks to the Working Group for Bilateral Cooperation created with the participation of the both of us.

May the Lord Pantocrator send to Your Holiness physical strength and safeguard the now suffering people of India against the pernicious infection.

With brotherly love in the Lord,

+

ПАТРИАРХ МОСКОВСКИЙ И ВСЕЯ РУСИ




## പ. കാതോലിക്കാ ബാവായുടെ ആരോഗ്യ നില ആശങ്കാജനകമായി തുടരുന്നു

പരുമല: പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ആരോഗ്യ നില ആശങ്കാജനകമായിത്തന്നെ തുടരുന്നു. ശാരീരികമായി നിലനിർത്തേണ്ട അത്യാവശ്യ പ്രവർത്തനങ്ങൾ മരുന്നുകളും, കൃത്രിമ ഉപാധികളും ഉപയോഗിച്ചാണ് നിലനിർത്തുന്നത്. രക്തത്തിലെ വിവിധ ഘടകങ്ങളുടെ നില തൃപ്തികരമാണെങ്കിലും കൃത്രിമ വെന്റിലേറ്ററിന്റെ സഹായത്തോടെയാണ് ആവശ്യമായിരിക്കുന്ന ഉയർന്ന ഓക്സിജൻ നിലവാരം തുടർന്നുകൊണ്ടു പോകുന്നത്. സ്വയം ശ്വസിക്കുവാൻ ഇപ്പോഴും ബുദ്ധിമുട്ടുണ്ട്.

ക്രിട്ടിക്കൽ കെയർ വിദഗ്ദ്ധരും, പൾമനോളജിസ്റ്റുകളും, ഹൃദ്രോഗ ചികിത്സാ വിദഗ്ദ്ധരും, കാൻസർ ചികിത്സാ വിദഗ്ദ്ധരും അടങ്ങുന്ന ഒരു സംഘമാണ് പരിശുദ്ധ പിതാവിനെ ചികിത്സിക്കുന്നത്. ചികിത്സയെ സംബന്ധിക്കുന്ന അന്തിമ തീരുമാനങ്ങൾ എടുക്കുന്നത്, പുറത്തുനിന്ന് മെഡിക്കൽ ബോർഡിൽ അംഗങ്ങളായിരിക്കുന്ന വിദഗ്ദ്ധരുടെയും കൂടി അഭിപ്രായം അറിഞ്ഞ ശേഷമാണ്. ഡോക്ടർമാർ തിരുമേനിയുടെ നില നിരന്തരം വിലയിരുത്തുന്നുണ്ട്. സന്ദർശകരെ പൂർണ്ണമായും നിരോധിച്ചിരിക്കുന്നു.

മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി, ബിജെപി മുൻ സംസ്ഥാന പ്രസിഡന്റും മിസോറാം ഗവർണ്ണറുമായിരുന്ന കുമ്മനം രാജശേഖരൻ, ആരോഗ്യ വകുപ്പ് മന്ത്രി വീണാ ജോർജ്, ഫിഷറീസ് വകുപ്പ് മന്ത്രി സജി ചെറിയാൻ, സഹകരണ വകുപ്പ് മന്ത്രി വി. എൻ. വാസവൻ, മുൻ പ്രതിപക്ഷ നേതാവ് രമേശ് ചെന്നിത്തല, മുൻ ആസൂത്രണ ബോർഡ് അംഗം സി. പി. ജോൺ തുടങ്ങിയവർ പരുമല ആശുപത്രിയിൽ എത്തി പ. കാതോലിക്കാ ബാവയെ സന്ദർശിച്ചു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

**ആരാധനാ കലണ്ടർ**



## "മനുഷ്യരോടു സകല പാപങ്ങളും അവർ ദുഷിച്ചു പറയുന്ന സകല ദൂഷണങ്ങളും ക്ഷമിക്കും; പരിശുദ്ധാത്മാവിന് നേരെ ദൂഷണം പറയുന്നവനോ ഒരു നാളും ക്ഷമ കിട്ടാതെ നിത്യശിക്ഷയ്ക്ക് യോഗ്യനാകും" (വി. മർക്കോസ് 3:28–29)

### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

പ്രിയ വിശ്വാസികളേ,

വി. പെന്തിക്കുസ്തി പെരുന്നാളിന് ശേഷമുള്ള ഏഴാമത് ആഴ്ചയിൽ നാം എത്തിയിരിക്കുന്നു. പരിശുദ്ധാത്മാവിന് എതിരെയുള്ള പാപം ക്ഷമിക്കപ്പെടുകയില്ല എന്ന വലിയ സന്ദേശമാണ് ഈ ആഴ്ചയിൽ നമുക്ക് ലഭിക്കുന്നത്.

പാപം, പാപമോചനം, പാപമോചനത്തിനുള്ള അധികാരം, പരിഹാരമാർഗ്ഗങ്ങൾ, ശുദ്ധീകരണ ശുശ്രൂഷ ഇവയൊക്കെ വിശദമായി പ്രതിപാദിക്കുന്ന വേദഭാഗങ്ങളാണ് ആരാധനയിലെ പഴയനിയമ ഭാഗങ്ങളിൽ കാണുന്നത്. ലേവ്യ പുസ്തകം 16-ാം അദ്ധ്യായം നമ്മെ ഏറെ ചിന്തിപ്പിക്കേണ്ടതാണ്: "അഹറോന്റെ രണ്ടു പുത്രന്മാർ യഹോവയുടെ സന്നിധിയിൽ അടുത്തു ചെന്ന് മരിച്ചശേഷം യഹോവ മോശയോട് അരുളിച്ചെയ്തത്" എന്ന തലവാചകത്തോടെയാണ് അദ്ധ്യായം ആരംഭിക്കുന്നത്. ലേവ്യ പുസ്തകം പത്താം അദ്ധ്യായത്തിൽ അഹറോന്റെ മക്കളായ നാദാബും അബിഹൂമും തങ്ങളോട് പ്രമാണപ്രകാരം കല്പിച്ചിട്ടില്ലാത്ത അന്യാഗ്നി യഹോവയുടെ മുന്നിൽ കൊണ്ടുവരുകയും അവർ മരിക്കുകയും ചെയ്ത പശ്ചാത്തലത്തിൽ ശുദ്ധീകരിക്കപ്പെട്ട ജീവിതശൈലിയെക്കുറിച്ചുള്ള വലിയ പ്രബോധനം (അഞ്ച് അദ്ധ്യായങ്ങൾ 11–15) അവർക്ക് നൽകിയ ശേഷമാണ് പാപപരിഹാരക്രമം അവരെ പഠിപ്പിക്കുന്നത്. ആത്മതപനവും പ്രായശ്ചിത്തത്തോടെയുള്ള കൗദാശിക ശുദ്ധീകരണവും അത്യാവശ്യമെന്ന് ഈ ഭാഗങ്ങൾ നമ്മെ പഠിപ്പിക്കുന്നു.

വിശുദ്ധിയും ഒരുക്കവും ദൈവിക ആലോചനയും കൂടാതെ യഹോവയുടെ പെട്ടകം വഹിച്ച ഏലിയുടെ മക്കളായ ഹൊഫ്നിയും ഫിനെഹാസും ഒപ്പം മുപ്പതിനായിരം പേരും യുദ്ധത്തിൽ പട്ടുപോവുകയും വാർത്തയറിഞ്ഞ വൃദ്ധനായ ഏലി പിറകോട്ടു വീണ് കഴുത്തൊടിഞ്ഞു മരിക്കുകയും ചെയ്യുന്ന ചിത്രമാണ് രണ്ടാം പഴയനിയമ വായന (1 ശമുവേൽ 4) നൽകുന്നത്. 40 വർഷം യിസ്രായേലിന് ന്യായപാലനം നടത്തിയ ഏലിയും മക്കളും അസ്തമിക്കുമ്പോൾ ഏലിയുടെ മരുമകൾ – ഫിനെഹാസിന്റെ ഭാര്യ – പ്രസവിക്കുകയും അവൾ മകന് "മഹത്വം ഇസ്രായേലിൽ നിന്ന് പൊയ്പ്പോയി" എന്ന് പറഞ്ഞുകൊണ്ട് ഈഖാബോദ് എന്ന് അവനെ പേർ വിളിക്കുകയും ചെയ്യുന്ന സംഭവവും നമ്മെ ഏറെ ചിന്തിപ്പിക്കേണ്ടതാണ്.

തുടർന്നാണ് മഹത്വത്തിന്റെ പ്രവാചകനായ യെശയ്യാവിലൂടെ (57-ാം അദ്ധ്യായം) നാം സാന്ത്വന വചനം കേൾക്കുന്നത്. "ഞാൻ ഉന്നതനും പരിശുദ്ധനുമായി വസിക്കുന്നു; താഴ്മയുള്ളവരുടെ മനസ്സിനും മലസ്താപമുള്ളവരുടെ ഹൃദയത്തിനും ചൈതന്യം വരുത്തുന്നു. ഞാൻ അവരെ സൗഖ്യമാക്കും, ആശ്വാസം വരുത്തും, സമാധാനം നൽകും" എന്ന് യഹോവയായ ദൈവം അരുളിച്ചെയ്യുന്നു. "ദുഷ്ടന്മാരോ കലങ്ങി മറിയുന്ന കടൽ പോലെയാകുന്നു; അതിന് അടങ്ങിയിരിപ്പാൻ കഴികയില്ല; അതിലെ വെള്ളം ചേറും ചെളിയും മേലോട്ടു തള്ളുന്നു" (57.20) എന്ന പ്രമാണവും യെശയ്യാവ് നമ്മെ പഠിപ്പിക്കുന്നു.

കലഹവും വ്യർത്ഥ നിരൂപണങ്ങളും നിമിത്തം 'അധിപതികൾ' കർത്താവിനും അവന്റെ അഭിഷിക്തനും വിരോധമായി ഒന്നിച്ചു കൂടുന്ന അനുഭവങ്ങളുടെ മദ്ധ്യത്തിൽ ആകാശവും ഭൂമിയും സമുദ്രവും അവയിലുള്ള സകലവും ഉണ്ടാക്കിയ ("സർവ്വശക്തിയുള്ള പിതാവായി...") നാഥനെ വിളിച്ചുകൊണ്ട് വി. അപ്പോസ്തോലർ പ്രാർത്ഥിച്ചപ്പോൾ പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യംകൊണ്ട് ആ സ്ഥലം നിറയുന്ന അനുഭവം പൊതുലേഖനത്തിൽ (പ്രവർത്തികൾ 4) നാം വായിക്കുന്നു. "ലോകവും അതിലുള്ള സർവ്വവും ഉണ്ടാക്കിയ ദൈവം സ്വർഗ്ഗത്തിനും ഭൂമിക്കും നാഥനാകുന്നു" എന്ന അപ്പോസ്തോലന്മാരുടെ ഉയർന്ന ചിന്ത വി. പൗലോസ് അപ്പോസ്തോലനെ അഥേനയിലെ ക്ഷേത്രമുറ്റത്ത് നിർത്തി അജ്ഞാത ദേവന്റെ വേദികല്ല് സൂചനയാക്കി 'നിങ്ങൾ അറിയാതെ ആരാധിക്കുന്നവൻ സർവ്വ ചരാചരങ്ങളുടെയും സ്രഷ്ടാവായ സത്യ ഏക ദൈവമാകുന്നു' എന്ന് അവരെ പഠിപ്പിക്കുന്നു. 'എല്ലാവർക്കും ജീവനും ശ്വാസവും നൽകുന്നവൻ' കൈപ്പണിയായ ഒരു നിവാസങ്ങളിലും ഒതുങ്ങുന്നവനല്ല. അവൻ

**ദേവാലയത്തേക്കാൾ വലിയ ദൈവത്തെ പ്രകൃതിയിൽ ദർശിക്കുവാൻ സാധിക്കാതെ വരികയും 'യാഗത്തിലല്ല, കരുണയിലാണ് ഞാൻ പ്രസാദിക്കുന്നത്' എന്ന ദൈവവചനം**

സർവ്വവ്യാപിയും, സർവ്വജ്ഞനും, സർവ്വശക്തനുമാണെന്നും അവന്റെ സാന്നിദ്ധ്യം എല്ലായിടത്തും ഉള്ളതിനാൽ നാം ആയിരിക്കുന്നത് അവനിലാണെന്നും അവൻ ഈ കുന്നിലോ, ആ മലയിലോ അല്ല; മനുഷ്യഹൃദയങ്ങളിലാണ് വസിക്കുന്നത് എന്നും അവനെ ആത്മാവിലും സത്യത്തിലുമാണ് ആരാധിക്കേണ്ടത് എന്നുമുള്ള ക്രിസ്തുവചനത്തിലേയ്ക്കും അപ്പോസ്തോലിക പ്രബോധനങ്ങളിലേയ്ക്കും എത്തുന്ന പ്രക്രിയയിൽ നമ്മുടെ ദൂരം കൂടുകയാണോ, അതോ കുറയുകയാണോ എന്ന് നമ്മിലെ പരീശ മനസ്സുകളോട് നാം ചോദിക്കേണ്ടിയിരിക്കുന്നു.

പ്രകൃതിയാൽ ജാതികളായിരുന്നവരും അന്യനും പരദേശികളും യഥാർത്ഥ ദൈവത്തെ അറിയാതെ എല്ലാം അറിയാമെന്ന് ചിന്തിക്കുകയാൽ സത്യത്തിൽ നിന്നും ഏറെ ദൂരത്ത് ആയിരുന്നവരും ആയവർ ക്രിസ്തുവിന്റെ രക്തത്താൽ സമീപസ്ഥരും വേർപാടിന്റെ നടുച്ചുവർ നീക്കി ക്രിസ്തുവിൽ ഒന്നായി തീരുന്നവരും ആകുന്ന ഉയർന്ന അനുഭവത്തെ കുറിച്ച് പ. പൗലോസ് അപ്പോസ്തോലൻ എഫേസ്യരെ ഉദ്ബോധിപ്പിക്കുന്ന ഭാഗവും (എഫേസ്യർ 2) ഇന്നത്തെ ധ്യാനത്തിൽ ഉൾപ്പെടുന്നു. സർവ്വവും സർവ്വരും ക്രിസ്തുവിൽ ഒന്നായി തീരുന്ന അനുഭവമാണ് അപ്പോസ്തോലിക ദർശനം. അതുകൊണ്ടാണ് പ. പൗലോസ് ശ്ലീഹാ ജാതികളിലേയ്ക്ക് ഇറങ്ങിചെന്നതും അവരെ നേടുവാൻ അവരിൽ ഒരുവനായി തീർന്ന് അവരുടെ മദ്ധ്യേ നിന്നതും എന്ന് ഓർക്കണം. പരീശ മനസ്സുകൾ വി. അപ്പോസ്തോലന്മാരെ വിമർശിക്കുകയും തള്ളിപറയുകയും ഒടുവിൽ കൊല്ലുവാൻ (like their Lord) ഏല്പിക്കുകയും ചെയ്യുമ്പോൾ, ജാതികളാകട്ടെ അവരിലൂടെ ക്രിസ്തുവിനെ അറിയുകയും വിശ്വസിക്കുകയും രക്ഷ പ്രാപിക്കുകയും ചെയ്യുന്ന സംഭവങ്ങളുടെ ആകെത്തുകയാണ് പ. സഭാചരിത്രം എന്ന് നാം വിസ്മരിക്കരുത്.

സങ്കുചിത മതചിന്തയാണ് മതഭ്രാന്തായും തദ്വാരാ പരിശുദ്ധാത്മാവിന് എതിരായ പാപമായും മാറുന്നത് എന്ന് ഈ ദിവസത്തെ ഏവൻഗേലിയോൻ വായനയും നമ്മെ പഠിപ്പിക്കുന്നു (വി. മത്തായി 12, വി. മർക്കോസ് 3). ദീർഘയാത്രയിൽ വിശന്നപ്പോൾ കതിർ പറിച്ചു അല്പം വിശപ്പടക്കിയ ശിഷ്യന്മാരെയും അവരുടെ നാഥനെയും ശബ്ബത്ത് ലംഘനത്തിന്റെ പേരിൽ പരീശന്മാർ വളഞ്ഞിട്ട് ആക്രമിക്കുകയാണ്. "റോമാക്കാർ ക്രിസ്തുവിനെ ഒരിക്കൽ മാത്രം ക്രൂശിച്ചു; നാം അവനെ എന്നും ക്രൂശിക്കുന്നു" എന്ന് ജർമ്മൻ സാഹിത്യത്തിൽ വായിച്ചിട്ടുള്ളത് ഓർത്തുപോകുന്നു. അവർ പിതാവ് എന്ന് അവകാശപ്പെടുന്ന ദാവീദ് രാജാവിന്റെ ശബ്ബത് ലംഘനം ചൂണ്ടിക്കാണിച്ചുകൊണ്ടാണ് ക്രിസ്തു അവർക്ക് മറുപടി കൊടുക്കുന്നത്.

ദേവാലയത്തേക്കാൾ വലിയ ദൈവത്തെ പ്രകൃതിയിൽ ദർശിക്കുവാൻ സാധിക്കാതെ വരികയും 'യാഗത്തിലല്ല, കരുണയിലാണ് ഞാൻ പ്രസാദിക്കുന്നത്' എന്ന ദൈവവചനം അറിയാതെ വരുകയും ചെയ്യുമ്പോൾ ഒരു മതസമൂഹത്തിന്റെ ആത്മിക അധഃപതനം അതിന്റെ പൂർണ്ണതയിലെത്തുമെന്ന് ക്രിസ്തു തന്നെ മുന്നറിയിപ്പ് നൽകുന്നുണ്ടല്ലോ. ശബ്ബത്തിന്റെയും കർത്താവായവൻ ശബ്ബത്തിൽ ഒരു ബലഹീനനെ സഹായിച്ചപ്പോൾ അവനെ നശിപ്പിപ്പാൻ വേണ്ടി അവനു വിരോധമായി കൂട്ടം കൂടി ആലോചിക്കുന്ന പരീശമനസ്സുകളുടെ ആവേശം അവന്റെ ക്രൂശുമരണംവരെ അവനോടൊപ്പം ഉണ്ടായിരുന്നു. എന്നാൽ ക്രിസ്തുവാകട്ടെ അവരിൽ നിന്നും സാധിക്കുന്നിടത്തോളം ദൂരേയ്ക്ക് മാറുകയും ഒടുവിൽ ക്രൂശിൽ വച്ച് അവരുടെ അറിവില്ലായ്മയിൽ അവരോട് ക്ഷമിക്കണമേ എന്ന് പ്രാർത്ഥിക്കുകയുമായിരുന്നുവെന്ന് ഓർക്കണം.

മറിച്ച്, 'അറിവില്ലാത്തവർ' അവനെ അനുഗമിച്ചു, തേടിച്ചെന്നു, അവനിൽ

നിന്നും കേട്ടു പഠിച്ചു, സൗഖ്യം പ്രാപിച്ചു! ചതഞ്ഞ ഓട ഒടിച്ചുകളയാത്തവൻ, പുകയുന്ന തിരി കെടുത്തികളയാത്തവൻ ന്യായവിധി നടത്തുമെന്നും അവന്റെ നാമത്തിൽ ജാതികൾ പ്രത്യാശ വയ്ക്കുമെന്നും (വി. മത്തായി 12.19-20) സുവിശേഷം നമ്മെ പഠിപ്പിക്കുന്നു എന്ന് ഓർക്കണം.

നന്മ ചെയ്യുന്നവനിൽ ഭൂതമുണ്ടെന്ന് പഠിപ്പിക്കുന്ന അനുഭവങ്ങളെ ക്രിസ്തു ശക്തമായി ശകാരിച്ചിട്ടുണ്ട്. ആ ശകാരത്തിന്റെ ഒടുവിലാണ് പരിശുദ്ധാത്മാവിനെതിരെയുള്ള പാപത്തെക്കുറിച്ച് അവൻ പഠിപ്പിക്കുന്നത്. നന്മയെ കാണാതിരിക്കുകയും കരുണ വറ്റിപ്പോവുകയും ചെയ്യുന്നിടത്ത് ദൈവാത്മാവിന് വസിക്കുവാൻ സാധിക്കാതെ വരുന്നു എന്ന് ഓർക്കണം. 'യാഗത്തിൽ അല്ല; കരുണയിൽ ഞാൻ പ്രസാദിക്കുന്നു' എന്ന് നന്മയെ അന്വേഷിക്കുന്നവരെങ്കിലും മറക്കാതിരിക്കട്ടെ എന്ന് നാം ആവർത്തിച്ച് പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു.

നന്മയെയും കരുണയെയും നിഷേധിക്കുന്ന പരീശനെ "സർപ്പ സന്തതി" എന്നാണ് കർത്താവ് വിളിക്കുന്നത്. "നല്ല മനുഷ്യൻ തന്റെ നല്ല നിക്ഷേപത്തിൽ നിന്നും നന്മ പുറപ്പെടുവിക്കും; ദുഷ്ട മനുഷ്യൻ തന്നിലുള്ള ദുഷ്ടതയിൽ നിന്നും തീയതു പുറപ്പെടുവിക്കും" എന്ന പ്രമാണം ഉദ്ധരിച്ചുകൊണ്ടാണ് പരിശുദ്ധാത്മാവിനെതിരെയുള്ള പാപത്തെ കുറിച്ച് കർത്താവ് വ്യാഖ്യാനിക്കുന്നത്.

ഹൃദയം കൊണ്ട് ഹൃദയത്തെ അറിയുവാൻ കഴിയാതെ വരുമ്പോൾ നാം ബാഹ്യമായ അടയാളങ്ങൾ തേടി പുറപ്പെടുവാൻ തുടങ്ങുന്നുവെന്നും, മാനസാന്തരസന്ദേശം കേട്ട് അനുതപിച്ച 'ജാതികളായിരുന്ന' നിനുവയക്കാർ ഒന്നിച്ച് എഴുന്നേറ്റ് ഈ തലമുറയെ കുറ്റം വിധിക്കുമെന്നും കർത്താവ് ഓർമ്മിപ്പിക്കുന്നു. ഒരു അശുദ്ധാത്മാവിൽ നിന്നും രക്ഷപ്പെട്ട് ശുദ്ധീകരിക്കപ്പെടുന്നത് ഏഴ് അശുദ്ധാത്മാക്കളെ വീണ്ടും ക്ഷണിച്ചു വരുത്തുവാനല്ല എന്ന കർത്തൃവചനവും നാം ആഴത്തിൽ പഠിക്കണം.

ആരാണ് എനിക്ക് അമ്മയും സഹോദരങ്ങളും എന്ന ചോദ്യവും അദ്ദേഹം ഉയർത്തുന്ന ഭാഗവും ഇന്നത്തെ ധ്യാനചിന്തയിൽ ഉണ്ടല്ലോ. അമ്മയെയും സഹോദരങ്ങളെയും നിഷേധിക്കുകയല്ല; മറിച്ച് "സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവർ എല്ലാം എന്റെ സഹോദരനും സഹോദരിയും അമ്മയും ആകുന്നു"വെന്ന സാർവ്വത്രിക പ്രമാണം കർത്താവ് എല്ലാവരെയും പഠിപ്പിക്കുകയാണ് ചെയ്യുന്നത്.

ബലഹീനനായ നമ്മുടെ മെത്രാസനത്തിലെ മൂന്ന് സംസ്ഥാനങ്ങളിലായി ഇരുപതിലധികം സ്കൂളുകളിൽ അമ്പതിനായിരത്തിലധികം കുഞ്ഞുങ്ങൾ എന്നും അവരുടെ അദ്ധ്യയനം ആരംഭിക്കുന്നത് ക്രിസ്തു ലോകത്തെ പഠിപ്പിച്ച വലിയ പ്രാർത്ഥന ഉരുവിട്ടുകൊണ്ടാണ്. അവരോടൊപ്പം നിന്ന് "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന് വിളിക്കുമ്പോൾ ആ വിളി മതസങ്കുചിത ചിന്തകളുടെ എല്ലാ അതിർ വരമ്പുകളെയും തച്ചുടച്ച് ഇടിച്ചു കളയുന്ന അനുഭവം നൽകുന്നുണ്ട്.

വേദഗ്രന്ഥങ്ങൾ, മതങ്ങൾ, ആരാധനാസ്ഥലങ്ങൾ, ആരാധനകൾ എല്ലാം സർവ്വ ലോകത്തിനും നന്മയിലേയ്ക്ക് വളരുവാൻ ദൈവം നൽകിയിട്ടുള്ള വലിയ സംഭാവനകളും കരുണയുമാണ്. വി. ബൈബിൾ ക്രിസ്ത്യാനിയുടെ മാത്രം എന്നും മറ്റു മതഗ്രന്ഥങ്ങളും ആരാധനാലയങ്ങളും അവരവരുടെ മാത്രം എന്നും ചിന്തിക്കുന്നിടത്ത് യാഥാസ്ഥിതിക മതങ്ങൾ വളരുമായിരിക്കാം; എന്നാൽ ക്രിസ്തു തളരുകയും പരിശുദ്ധാത്മാവിന് എതിരായ പാപം വർദ്ധിക്കുകയും ചെയ്യുമെന്ന് ഓർത്തിരുന്നാൽ നല്ലത്.

ഒരു ഭാഗത്ത് നാം അതിവേഗ റോക്കറ്റിന്റെ സഹായത്താൽ നാം ചന്ദ്രനിലേയ്ക്കും ചൊവ്വയിലേയ്ക്കും സൂര്യനിലേയ്ക്കും കുതിക്കുമ്പോൾ അതിലേറെ ശക്തിയിൽ നിന്നും പുറകോട്ട് കുതിക്കുവാൻ ശ്രമിക്കുന്നുവെങ്കിൽ ചരിത്രം നമ്മെ നോക്കി നിനുവയരോടൊപ്പം പരിഹസിക്കും. സ്വാമി വിവേകാനന്ദൻ കണ്ട അനുഭവത്തിൽ നിന്നും നാം മുന്നോട്ടോ, അതോ ഏറെ പുറകോട്ടോ എന്ന് ചിന്തിക്കുവാൻ ഇന്നത്തെ വായനാഭാഗങ്ങൾ നമ്മെ സഹായിക്കട്ടെ.

സ്നേഹപൂർവ്വം നിങ്ങളുടെ ഇടയൻ.

**പ്രഭാഷണം**

# സഭയും ഡിജിറ്റൽ മാധ്യമങ്ങളും

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

കോവിഡ് കാലം സൃഷ്ടിച്ചത് പുത്തൻ മാധ്യമ സങ്കേതങ്ങളുടെ ശക്തികരണമാണ്. ലോകത്തിന്റെ അടച്ചിരിപ്പ് സാഹചര്യത്തിൽ വിവര -വിനോദത്തിനും വിദ്യാഭ്യാസത്തിനും ഡിജിറ്റൽ സംവേദന സമ്പ്രദായങ്ങൾ ഫലപ്രദമായി പൊതു സമൂഹം പ്രയോജനപ്പെടുത്തി. മാധ്യമങ്ങളോട് നിഷേധസമീപനം പുലർത്തിയ സഭകളും ആരാധനയ്ക്കും വേദധ്യാനത്തിനുമായി ഓൺലൈൻ സംവിധാനങ്ങൾ സൃഷ്ടിച്ച് ആദ്ധ്യാത്മീക ജീവിതത്തെ പുനക്രമീകരിച്ച് സൈബർ ചർച്ച് യാഥാർത്ഥ്യമാക്കി.

സഭ എന്നതിന്റെ പരമ്പരാഗത നിർവ്വചനങ്ങൾ കോവിഡ് കാല സംസ്കാരത്തിൽ പൊളിച്ചെഴുതി. സഭകൾ ഓൺലൈൻ സംവേദനത്തിന് പുത്തൻ മാർഗ്ഗരേഖകൾ പകർന്നപ്പോൾ ഡിജിറ്റൽ എക്ക്ലിസിയാ, ഓൺലൈൻ ചർച്ച്, ഡിജിറ്റൽ ചർച്ച്, സൂം ചർച്ച് എന്നിങ്ങനെ വിവിധ മേഖലകളിലെ സഭാ സാന്നിധ്യത്തെക്കുറിച്ച് അന്വേഷണം വ്യാപകമാക്കി. വരേണ്യ സമൂഹത്തിന് മാത്രം പ്രാപ്യമായ ഡിജിറ്റൽ റിയാലിറ്റി 2020 മുതൽ സാധാരാണക്കാരുടെയും റിയാലിറ്റിയായി. ഇന്ത്യയിൽ 2015 മുതൽ ഡിജിറ്റൽ ഇന്ത്യ പദ്ധതിക്ക് പ്രധാനമന്ത്രി നരേന്ദ്ര മോദി തുടക്കമിട്ടെങ്കിലും എല്ലാവർക്കും ഇന്റർനെറ്റും അത് ഉപയോഗിക്കുവാൻ ഉപകരണങ്ങളും ലഭ്യമായിരുന്നില്ല. അതിനാൽ ഡിജിറ്റൽ വിഭജനം ശക്തമായിരുന്നു. കോവി ഡ് കാലത്ത് ഡിജിറ്റൽ സാങ്കേതികതയുടെ പുരോഗതിയും പ്രാപ്യതയും ഏവർക്കും പ്രയോജനപ്പെട്ടു. ഭരണം, മാധ്യമം, ജുഡിഷറി, സമ്പദ് വ്യവസ്ഥ, വ്യാപാരം, ജോലി, വിദ്യാഭ്യാസം, ആരാധന, സാംസ്കാരിക കലാ പദ്ധതി, ആരോഗ്യ മേഖല, കോവിഡ് പ്രതിരോധം എന്നിവയിൽ ഡിജിറ്റൽ സംവിധാനങ്ങൾ ഫലപ്രദമാക്കി. ഡിജിറ്റൽ റിയാലിറ്റി ഒരു പുത്തൻ റിയാലിറ്റിയായി (ചലം ഞലമഹശ്യേ) പൊതു സമൂഹത്തിന് അനുഭവപ്പെട്ടു. അതിനാൽ കോവിഡാനന്തര കാലത്തും പുതു തലമുറ ഡിജിറ്റൽ സംവിധാനങ്ങളിൽ പദ്ധതികൾ ആവിഷ്കരിക്കും എന്നതിൽ തർക്കമില്ല.




ഡിജിറ്റൽ സങ്കേതത്തിന്റെ സാധ്യതകൾ തിരിച്ചറിഞ്ഞ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലിത്ത ചെങ്ങന്നൂർ ഭദ്രാസനത്തിൽ 2020 ജൂൺ 24 ന് പ്രക്ഷേപണം ആരംഭിച്ചതാണ് ബഥേൽ ക്രിയേഷൻസ് എന്ന ഓൺലൈൻ മാധ്യമം. വളരെ വിജയകരമായി ഇതിന്റെ പ്രവർത്തനങ്ങൾ ഒരു വർഷം പൂർത്തി കരിച്ചു. മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രഥമ സംരഭമാണ് ഇത്തരത്തിലുള്ള ന്യൂസ് ചാനൽ. മലങ്കര സഭ മാധ്യമ രംഗത്ത് മുന്നേറണമെന്ന് പുത്തൻകാവിൽ തിരുമേനി വളരെ ആഗ്രഹിച്ചു. പത്തനംതിട്ടയിൽ ഒരു റേഡിയോ നിലയം ഉണ്ടാകണമെന്ന് പല പ്രസംഗങ്ങളിലും ഉന്നയിച്ചിട്ടുണ്ട്. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലിത്തായുടെ സ്വപ്ന പദ്ധതിയായിരുന്നു ചെങ്ങന്നൂർ, മുളക്കുഴയിലെ മാധ്യമ കേന്ദ്രം. സഭയുടെ നേതൃത്വത്തിൽ പണിയാരംഭിച്ചെങ്കിലും അത് ഇന്നും മുടങ്ങി കിടക്കുകയാണ്. ഈ പദ്ധതി യാഥാർത്ഥ്യമാക്കുവാൻ സഭ സത്വര നടപടികൾ ആരംഭിക്കേണ്ടതാണ്. കേന്ദ്രീകൃതമായ മാധ്യമ സംപ്രേഷണത്തിനും മാധ്യമ ഗവേഷണത്തിനും പരിശീലനത്തിനുമായി ഈ പദ്ധതി പ്രയോജനപ്പെടുത്തണം. ചെങ്ങന്നൂരെ പൂർവ്വികരായ രണ്ട് പിതാക്കന്മാരുടെയും സ്വപ്നമാണ് ക്രാന്തദർശിയായ ഡോ.

മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലിത്ത ബഥേൽ ക്രിയേഷൻസിലൂടെ യാഥാർത്ഥ്യമാക്കിയത്. ഓൺലൈൻ പ്ലാറ്റ്ഫോമിൽ സജീവമായ ഈ ചാനലിനെ അനവധി പേർ അനുധാവനം ചെയ്യുന്നുണ്ട്.

എല്ലാ വ്യാഴാഴ്ചയും വൈകിട്ടുള്ള വാർത്താ പ്രക് ക്ഷേപണത്തിന് നല്ല റേറ്റിങ്ങുണ്ട്. ചാനലിൽ സ്ത്രീകളും പുരുഷന്മാരുമായി 25-ഓളം മികവുറ്റ വാർത്താ അവതാരകർ ഇതിന്റെ ഏറ്റവും വലിയ പ്രത്യേകതയാണ്. കൂടുതൽ പരിശീലനം നൽകിയാൽ മലയാള വാർത്താ ചാനലുകളിൽ ഇവർക്ക് അവസരം ലഭ്യമാകും. വാർത്തകളുടെ ശേഖരണം, സംശോധനം, അവതരണം എന്നിവയിലും സർഗ്ഗശേഷി വെളിപ്പെടുത്തന്നുണ്ട്.

ബഥേൽ ക്രിയേഷൻസ് ഏഴു തരത്തിലുള്ള പദ്ധതികൾക്ക് നേതൃത്വം നൽകുന്നു. പ്രതിവാര ബുള്ളറ്റിൻ (വ്യാഴം ), പ്രതിവാര ധ്യാനം (ബുധൻ) പെരുന്നാൾ ആഘോഷങ്ങളും വി. കുർബ്ബാനയും ലൈവ് സംപ്രേഷണം, സമകാലിക സംഭവങ്ങളുടെ ചർച്ചയും വിശകലനവും, കൺവെൻഷൻ സംപ്രേഷണം, മൃത സംസ്കാര ശുശ്രൂഷകളുടെ ലൈവ് , ഇതരസഭാ ഓൺലൈൻ സംപ്രേഷണങ്ങളുമായി സഹകരിച്ചുള്ള പ്രോഗ്രാമുകൾ. എല്ലാം അവതരണത്തിലും സംയോജനത്തിലും പ്രൊഫഷണലിസം പുലർത്തുന്നവയാണ്. ഇതിന്റെ വിവിധ തലങ്ങളിൽ പ്രവർത്തിക്കുന്ന, അദ്ധ്വാനിക്കുന്ന ഏവരേയും ഒറ്റവാക്കിൽ ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു.

മാധ്യമ സാധ്യത സഭകൾ എങ്ങനെ പ്രയോജനപ്പെടുത്തണമെന്നുള്ള ചർച്ചകൾ WCC യുടെ ഒന്നാം അസംബ്ലി നടന്ന 1948 മുതൽ ആരംഭിച്ചതാണ്. കോവിഡ് കാലത്ത് സഭകൾക്ക് എങ്ങനെ മാധ്യമങ്ങൾ പ്രയോജനപ്പെടുത്താം എന്നതിനെക്കുറിച്ചും (The Distanced Church, April, 2020) ഒന്നാം ലോക് ഡൗൺ കഴിഞ്ഞ ശേഷം കോവിഡ് കാലത്ത് സഭകൾ മാധ്യമങ്ങളെ എങ്ങനെ സമീപിച്ചു എന്നും (Revisiting the Distanced Church,June 2021) ഞഇഇ പഠനങ്ങൾ പ്രസിദ്ധീകരിച്ചു. സാങ്കേതിക വിദ്യ വഴി സഭാസമൂഹത്തെ പുന:സൃഷ്ടിക്കുവാൻ വേണ്ടത്ര കഴിഞ്ഞിട്ടുണ്ടോ എന്ന അന്വേഷണമാണ് വിദൂര സഭയെ വീണ്ടും സന്ദർശിക്കുന്നു എന്ന പഠനം.

കോവിഡ് കാലത്ത് സഭകൾ നടത്തിയ ഓൺലൈൻ ചാനലുകൾ പഠിച്ച ശേഷം മാധ്യമ രംഗത്ത് സഭകൾ ശ്രദ്ധിക്കേണ്ട എഴു കാര്യങ്ങൾ വ്യക്തമാകുന്നത് ശ്രദ്ധേയമാണ്:

**1. ഫലപ്രദമായ സാങ്കേതിക സംവിധാനം**

ഓൺലൈൻ സംവിധാനങ്ങൾ ഏറ്റവും മികച്ച രീതിയിൽ അവതരിപ്പിക്കുന്നതിൽ സഭകൾ വേണ്ടത്ര ശ്രദ്ധിച്ചിട്ടില്ല എന്ന് ഞഇഇ പഠനം വ്യക്തമാക്കുന്നു. ലഭ്യമാകുന്ന എല്ലാ സാങ്കേതിക സംവിധാനങ്ങളും ഫലപ്രദമായി പ്രയോജനപ്പെടുത്തി സഭാ ശുശ്രൂഷകൾ സംവേദിപ്പിക്കണം. ലളിതവും സുന്ദരവും ഹൃദ്യവുമായി വിവര വിജ്ഞാനങ്ങൾ അവതരിപ്പിക്കാൻ കഴിയണം. ഏവർക്കും മനസ്സിലാക്കുവാൻ കഴിയുന്ന ഭാഷയും ശൈലിയും സംപ്രേഷണ സംവേദനത്തിലുണ്ടാകണം.

**2. മാധ്യമ പരിശീലനം നേടിയവരുടെ സാന്നിധ്യവും നേതൃത്വവും**

മാധ്യമ സംവിധാനങ്ങൾ ശാസ്ത്രീയമായി ചിട്ടപ്പെടുത്തുവാനും അവതരിപ്പിക്കുവാനും ഉന്നത പരിശീലനം സിദ്ധിച്ചവരുടെ സാന്നിധ്യം അനിവാര്യമാണ്. ഇൻഫർമേഷൻ ടെക്നോളജി, ജേർണലിസം, കമ്മ്യൂണിക്കേഷൻ, ഡിജിറ്റൽ ടെക്നോളജി, വിവിധ ഭാഷാ വിദഗ്ധർ എന്നിവരുടെ കാര്യദർശിത്വം മാധ്യമ സംവിധാനങ്ങൾക്കുണ്ടാകണം. ഭാഷയും അവര രണവും കൃത്യവും സുതാര്യവുമാകണം.

**3. മാധ്യമ ക്രോഡീകരണത്തിനുള്ള സന്നദ്ധ പ്രവർത്തകർ**

സാമൂഹിക മാധ്യമങ്ങളും അച്ചടി - ഇലക്ട്രോണിക് മാധ്യമങ്ങളും ഭംഗിയായി അവതരിപ്പിക്കുന്നതിന് ടെക്നോളജിയിലും മാധ്യമ നടത്തിപ്പിലും പ്രാവിണ്യം ലഭിച്ച സന്നദ്ധ പ്രവർത്തകരുടെ സേവനങ്ങൾ ഉപയോഗിക്കുവാൻ കഴിയണം. ഓൺലൈൻ സംവിധാനങ്ങളിൽ ഒന്നിലധികം പേർക്ക് ഒരുമിച്ച് ലോകത്തിന്റെ ഏതു ഭാഗത്തിരുന്നും പങ്കു ചേരുവാൻ കഴിയും. ലഭ്യമായ അവസരങ്ങളും സാങ്കേതികതയും പ്രയോജനപ്പെടുത്തണം.

**4. മാധ്യമ വിദഗ്ധരുടെ പങ്കാളിത്തവും നേതൃത്വവും**

വിവിധ മാധ്യമങ്ങളിൽ ദീർഘകാലം പ്രവർത്തിച്ച് അനുഭവ പരിചയം നേടിയ പ്രൊഫഷണൽ മാധ്യമ പ്രവർത്തകരുടെ സേവനവും പങ്കാളിത്തവും ഉൾക്കൊള്ളിക്കുവാൻ കഴിയണം. മാധ്യമ രംഗത്തു നിന്നും വിരമിച്ചവരുടെ കഴിവുകൾ തിരിച്ചറിഞ്ഞ് ആവശ്യമായ തലങ്ങളിൽ അവരെ ഉൾപ്പെടുത്തി മാധ്യമ പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കണം. സേവനത്തിൽ നിന്നും വിരമിച്ച സർഗ്ഗശേഷിയുള്ളവരേയും ഉൾക്കൊള്ളിക്കാം.

**5. വിവിധ തല വാർത്താ പ്രക്ഷേപണങ്ങൾ ഉണ്ടാകണം.**

കേന്ദ്രീകൃതവും പ്രാദേശികവുമായ വാർത്താ പ്രക് ക്ഷേപണങ്ങൾക്ക് രൂപം നൽകണം. സഭാ വാർത്തകളുടെ വിനിമയത്തിൽ കുത്തക മാധ്യമങ്ങളെ ആശ്രയിക്കാതെ സ്വതന്ത്രവും വ്യക്തവുമായ ദിശാബോധത്തോടെ വാർത്തകൾ ഡിജിറ്റൽ സംവിധാനത്തിൽ സംപ്രേഷണം ചെയ്യുവാൻ കഴിയണം. പൊതു മാധ്യമങ്ങളോട് കിടപിടക്ക തക്ക സംവേദനശേഷി സഭാ മാധ്യമ സംവിധാനങ്ങൾക്ക് ഉണ്ടാകണം. അതിനുള്ള പണവും പ്രവർത്തകരും ഉണ്ടാകണം.

**6. സൈബർ ചർച്ചിന്റെ സാധ്യതകൾ അംഗീകരിച്ച് പുതിയ കാഴ്ചപ്പാടുകൾ വിപുലപ്പെടുത്തണം**

കോവിഡു കാലത്ത് ശക്തിപ്പെട്ട സൈബർ ചർച്ച് അഥവാ ഓൺലൈൻ ചർച്ചിന്റെ സാധ്യതകളും വെല്ലുവിളികളും സഭകൾ തിരിച്ചറിഞ്ഞ് പുത്തൻ പദ്ധതികൾ ആവിഷ്ക്കരിക്കണം. സൈബർ ചർച്ചിന്റെ പ്രവർത്തനങ്ങൾ വിപുലപ്പെടുത്തുവാൻ കോവിഡാനന്തര കാലത്തും കഴിയണം. കോവിഡാനന്തര കാലത്ത് ഇടയ പരിപാലനം ഡിജിറ്റൽ സ്പെയിസിൽ ആവിഷ്ക്കരിക്കുന്നതിനുള്ള സാധ്യതകൾ സഭകൾ കണ്ടെത്തണം.

**7. പൊതു സമൂഹത്തിന് പ്രസക്തമായ വേദശസ്ത്ര വ്യാഖ്യാനങ്ങൾ അനിവാര്യം**

സഭകൾ അവതരിപ്പിക്കുന്ന വേദശാസ്ത്ര ദർശനങ്ങളും വ്യാഖ്യാനങ്ങളും പൊതു സമൂഹത്തിന് വേണ്ടത്ര ഉൾക്കൊള്ളുവാൻ കഴിയുന്നുണ്ടോ. ഏത് തരത്തിലുള്ള വ്യാഖ്യാന വിശകലനങ്ങൾക്കാണ് പ്രധാന്യം നൽകുന്നത്? സഭയ്ക്കുള്ളിലെ വേദ വിശകലനങ്ങൾ കേൾക്കുന്ന സദസ്സിനു പരിചിതമാണ്. എന്നാൽ ഓൺലൈൻ പ്രഭാഷണങ്ങളും ആരാധനയും പൊതു സമൂഹത്തിന് പ്രാപ്യമണോ? അതിനാൽ ഭാഷയും അവതരണവും പൊതുജനത്തിനും പ്രാപ്യമാകുംവിധം പുനസൃഷ്ടിക്കുവാൻ കഴിയണം. സഭകൾ സൈബർ ചർച്ചിന്റെ ഭാഗമാകുമ്പോൾ അതിന്റെ പ്രശ്നങ്ങളും പ്രതിവിധികളും തിരിച്ചറിയണം.

**ഉപസംഹാരം**

സഭകൾ നടത്തുന്ന ഓൺലൈൻ വാർത്താ സംപ്രേഷണങ്ങളും പരിപാടികളും ക്രിസ്തീയ മൂല്യങ്ങൾ പ്രചരിപ്പിക്കുന്നതിനു പ്രാധാന്യം നൽകണം. വേദ വിശകലനങ്ങൾക്ക് സാമൂഹികാഴ്ചപ്പാടും പ്രസക്തിയും നഷ്ടപ്പെടരുത്. സ്നേഹം, സത്യം, ധർമ്മം, കാരുണ്യം, നീതി തുടങ്ങിയ കാഴ്ചപ്പാടുകൾ പ്രദാനം ചെയ്യണം. ദൈവരാജ്യ മൂല്യങ്ങൾ ഭൂമിയിൽ യാഥാർത്ഥ്യമാക്കുവാനുള്ള പദ്ധതികൾക്ക് പ്രധാന്യം നൽകണം. അവ സത്യാനന്തരത നിലനിർത്തുന്നതും സ്ത്രീവിരുദ്ധ കാഴ്ചപ്പാടുകൾ പുലർത്തുന്നതുമാകരുത്.

തിരസ്കൃതരും പീഡനം അനുഭവിക്കുന്നവരുമായ ജനതയുടെയും ശബ്ദമായി തീരണം. സഭാ ഓൺലൈൻ ശബ്ദങ്ങൾ അധികാരത്തിന്റെയും ആഘോഷത്തിന്റെതുമാണ്. മുഖം നഷ്ടപ്പെടുന്ന വർക്ക് അഭയവും സ്വാന്തനവും ശക്തീകരണവും പകരുവാൻ കഴിയണം. ബലഹീന ജനസമൂഹത്തിന്റെ ശക്തികരണത്തിനും സാമൂഹികപരിവർത്തനത്തിനുമുള്ള ഡിജിറ്റൽ വേദികളായി തീരണം സഭാ മാധ്യമങ്ങൾ.

ഡിജിറ്റൽ മാധ്യമ രംഗത്ത് ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ബഥേൽ ക്രിയേഷൻസിന്റെ പ്രവർത്തനങ്ങൾ ശ്രേഷ്ഠവും പ്രതീക്ഷയ്ക്ക് വക നൽകുന്നതുമാണ്. മലങ്കരസഭാ ചരിത്രത്തിൽ പതിവായി മുടങ്ങാതെ ഈ വാർത്താ ബുള്ളറ്റിൻ അവതരിപ്പിക്കാൻ അകത്തും പുറത്തും വിവിധ തരത്തിൽ പ്രവർത്തിച്ച എല്ലാവരേയും ദൈവം അനുഗ്രഹിക്കട്ടെ.

(ചെങ്ങന്നൂരിർ ഭാദ്രാസന ഓൺലൈൻ മാധ്യമമായ ബഥേൽ ക്രിയേഷൻസിന്റെ ഒന്നാം വാർഷിക ആഘോഷത്തിൽ ചെയ്ത മുഖ്യ പ്രഭാഷണ സംഗ്രഹം: 24-06-2021)

◆

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



# സഭാതേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ

## ഡോ. സാമുവൽ ചന്ദനപ്പള്ളി

**ഉപോദ്ഘാതം**

പ്രാചീന ക്രൈസ്തവകേന്ദ്രമായ കുന്നംകുളത്തെ പുലിക്കോട്ടിൽ തറവാട്ടിൽ 1008 വൃശ്ചികം 24-നാണ് (1833 നവംബർ 12) ജോസഫ് മാർ ദീവന്നാസ്യോസ് ഭൂജാതനായത്. താരു കുര്യനായിരുന്നു പിതാവ് (പഴയ സെമിനാരി സ്ഥാപകനായ മാർ ദീവന്നാസ്യോസിന്റെ അനുജന്റെ പുത്രനാണ് ഇദ്ദേഹം). മാതാവ്, പെങ്ങാമുക്ക് കുത്തൂരു ഗീവറുഗീസ് കത്തനാരുടെ സഹോദരപുത്രി താണ്ടമ്മയും. ജോസഫ് എന്നായിരുന്നു മാമ്മോദീസാ വേളയിലിട്ട പേര്. പിതൃ-മാതൃവഴിയിൽ, ക്രൈസ്തവാന്തരീക്ഷത്തിൽ വളരാൻ ജോസഫിനു ബാല്യം മുതലേ സാധിച്ചു. പ്രാർത്ഥനയും, പാട്ടും, ഉപവാസവും, ഉപവിയും ജീവിതചര്യയായി സ്വീകരിച്ചിരുന്നവരായിരുന്നു ഇരുകുടുംബങ്ങളും.

**വൈദികവൃത്തിയിലേക്ക്**

അഞ്ചുവയസ്സായപ്പോൾ ജോസഫിനെ എഴുത്തിനിരുത്തി. നാട്ടുനടപ്പനുസരിച്ചുള്ള വിദ്യാഭ്യാസം പത്തുവയസ്സു വരെ തുടർന്നു. സാമാന്യം സമർത്ഥനായ വിദ്യാർത്ഥിയായിരുന്നു ജോസഫ്. സുറിയാനി ഭാഷാപഠനവും ഇക്കാലത്ത് നടത്തി. ഗുരുസ്ഥാനീയനായിത്തീർന്നത് കുടുംബാംഗമായ ജോസഫ് കത്തനാരായിരുന്നു. ബാലനിൽ വിളങ്ങിയിരുന്ന ആത്മീയ ചൈതന്യത്തിന്റെ ആദ്യാങ്കുരങ്ങൾ അദ്ദേഹം കണ്ടെത്തിയിരുന്നു. സഭയുടെ ഭാവിനേതാവിനെ ബാലനിൽ ദർശിച്ചു. ആ വഴി സഞ്ചരിക്കുവാൻ സർവ്വഥാ യോഗ്യനെന്നു കണ്ടു. വൈദികവൃത്തിയിലേക്കു തിരിച്ചുവിടാൻ തീരുമാനിച്ചു. ഈ സദ്വാർത്ത അറിഞ്ഞ കുന്നംകുളം ആർത്താറ്റ് പള്ളിക്കാർ അതിനെ സഹർഷം സ്വാഗതം ചെയ്തു.

ജോസഫിനു 1021 കന്നി 23-നു (1845 ഒക്ടോബർ 5) കോറൂയോ പട്ടം നല്കിയത് മലങ്കരമെത്രാപ്പോലീത്താ ചേപ്പാട് മാർ ദീവന്നാസ്യോസായി രുന്നു. കോതമംഗലം ചെറിയപള്ളി ആ ധന്യശുശ്രൂഷയ്ക്ക് സാക്ഷ്യം വഹിച്ചു. കുന്നംകുളത്ത് തിരിച്ചെത്തിയ കോറൂയോ വൈദികാഭ്യസനം തുടർന്നു. വഴികാട്ടി ജോസഫ് കത്തനാർ തന്നെ. അക്കാലത്ത് മലങ്കരയിലെത്തിയ വൈദേശികനായ മാർ അത്താനാസ്യോസ് സ്തേഫാനോസിൽ നിന്ന്, 1024-ൽ ജോസഫ് കോറൂയോ, പൂർണ്ണശെമ്മാശപട്ടം സ്വീകരിച്ചു. തുടർന്ന് ശീമക്കാരനായ ശിമയോൻ റമ്പാന്റെ ശിഷ്യനായി. സുറിയാനിയിൽ ഉപരിപഠനം നടത്തി. ഒരു വർഷക്കാലം അങ്ങനെ കഴിഞ്ഞു. വേദാഭ്യസനം ഏറെക്കുറെ പൂർത്തിയാക്കിയ ശെമ്മാശൻ വൈദികപട്ടത്തിനുവേണ്ട പരിശീലനത്തിൽ മുഴുകി.

ചാലശേരി പള്ളിയിൽവച്ച് യൂയാക്കീം മാർ കൂറിലോസ് മെത്രാൻ ജോസഫ് ശെമ്മാശനെ വൈദികപദവിയിലേക്കുയർത്തി. 1028 ചിങ്ങം ആറിന് (1852 ആഗസ്റ്റ് 18) കുന്നംകുളങ്ങര ചെറളയത്തു പള്ളിയിൽ നവപൂജാർപ്പണവും നടത്തി.

അന്ന് മലങ്കരസഭയിൽ ആഭ്യന്തരവും ബാഹ്യവും ആയ അസ്വസ്ഥതകൾ അലയടിച്ചുയർന്നുകൊണ്ടിരുന്നു. പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ അനന്തിരവൻ മാത്യൂസ് ശെമ്മാശൻ അന്ത്യോഖ്യയിൽ പോയി, മാത്യൂസ് മാർ അത്താനാസ്യോസ് എന്ന പേരിൽ മെത്രാനായി തിരിച്ചെത്തി. മലങ്കരയിലെ പള്ളികൾ സന്ദർശിച്ച അദ്ദേഹം നവീകരണോപദേശങ്ങൾ പ്രചരിപ്പിച്ചു. താമസിയാതെ രാഷ്ട്രീയസ്വാധീനത്തോടെ 'മലങ്കര മെത്രാപ്പോലീത്താ' സ്ഥാനം നേടിയെടുക്കുകയും ചെയ്തു. "സഭയ്ക്കുള്ളിൽ നിന്നു എതിർക്കുന്ന നവീകരണവാദക്കാരോടും 'അന്ധവിശ്വാസങ്ങൾ' നീക്കി സഭയെ ശുദ്ധീകരിക്കാൻ വെമ്പിക്കൊണ്ടിരുന്ന സി.എം.എസ്. മിഷനറിമാരോടും പോരാടി ചേപ്പാട്ട് മാർ ദീവന്നാസ്യോസ് ക്ഷീണിച്ചു. ..... മലങ്കരയിലെ കാര്യങ്ങളുടെ നിജസ്ഥിതി മനസ്സിലാക്കുന്നതിന് പാത്രിയർക്കീസ് ഇവിടേക്കയച്ച യൂയാക്കീം കൂറിലോസ് എന്ന പരദേശി മെത്രാൻ ഈ ഘട്ടത്തിൽ വന്നുചേർന്നു. ഇഷ്ടാനുസരണം പാത്രിയർക്കീസിന്റെ കല്പനകൾ സൃഷ്ടിക്കാൻ ഒപ്പിട്ട വെള്ളക്കടലാസുകൾ കൂറിലോസ് കൊണ്ടുവന്നിരുന്നുവെന്നും ചരിത്രകാരന്മാർ പറയുന്നുണ്ട്. മലങ്കരമെത്രാനായി പാത്രിയർക്കീസ് നേരിട്ടു നിയമിക്കുന്നതായുള്ള രേഖയോടുകൂടെ അംഗീകാരത്തിനായി, കൂറിലോസ് അധികൃതസമക്ഷം അപേക്ഷ ബോധിപ്പിച്ചു. രാജകീയ വിളംബരം അനുസരിച്ചു അധികാരം നടത്തിവന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസ് തുടർച്ചയായി നടന്നുകൊണ്ടിരുന്ന അങ്കംമൂലം ക്ഷീണിതനായി. അനാരോഗ്യം മൂലം സ്ഥാനം ഒഴിയുന്നു, പാത്രിയർക്കീസ് നിയോഗിച്ചിട്ടുള്ള യൂയാക്കീം കൂറിലോസിനെ മെത്രാനായി അംഗീകരിച്ചു വിളംബരം ഉണ്ടാവണം എന്ന് അദ്ദേഹം കൂറിലോസിനെ അനുകൂലിച്ച് അധികൃതരോട് അപേക്ഷിച്ചു. പാത്രിയർക്കീസിൽ നിന്നു നേരിട്ടു സ്ഥാനം ലഭിച്ചിട്ടുള്ള തന്നെ അംഗീകരിക്കണമെന്നു പല വർഷങ്ങളായി മാർ മാത്യൂസ് അത്താനാസ്യോസ് പിന്നെയും പിന്നെയും അപേക്ഷകൾ അയച്ചുകൊണ്ട് ഇരിക്കുന്നുണ്ടായിരുന്നു. ഇവയെപ്പറ്റി അന്വേഷിക്കുന്നതിനു ഒരു സ്പെഷ്യൽ കമ്മറ്റി നിയമിതമായി. യൂയാക്കീം കൂറിലോസ് ഹാജരാക്കിയ അധികാരപത്രം കള്ളപ്രമാണമാണെന്നും, കള്ളരേഖാ നിർമ്മാണത്തിൽ ചേപ്പാട്ടു മാർ ദീവന്നാസ്യോസിനും എന്തോ കൈയുണ്ടെന്നും തീരുമാനിക്കപ്പെട്ടു. കള്ളപ്രമാണ നിർമ്മാണകൻ എന്ന മുദ്ര അടിച്ചു കൂറിലോസിനെ തിരുവിതാംകൂറിൽ നിന്നും ബഹിഷ്ക്കരിച്ചു. ചേപ്പാട്ടു മാർ ദീവന്നാസ്യോസ് വച്ച് ഒഴിഞ്ഞു നഷ്ടപ്പെടുത്തിയ മലങ്കരമെത്രാൻ സ്ഥാനത്തേക്കു മാർ മാത്യൂസ് അത്താനാസ്യോസ് നിയമിക്കപ്പെട്ടു. പല വർഷക്കാലം ഇടമുറിയാതെ നടത്തിയ ശ്രമത്തിന്റെ ഫലമായിട്ടാണു രാജകീയ



ഓർമ്മ ജൂലൈ 12-നു പഴയസെമിനാരിയിൽ

വിളംബരം വഴിയുള്ള അധികാരം മാർ മാത്യൂസ് അത്താനാസ്യോസിനു ലഭിച്ചത്" (ഇസ്സഡ്. എം. പാറേട്ട്, *മുളന്തുരുത്തി സുന്നഹദോസ്, പുറം* 7, 8).

**വിദേശയാത്ര**

1848 മുതൽ 1865 വരെ മാത്യൂസ് മാർ അത്താനാസ്യോസിന്റെ ഭരണം തുടർന്നുകൊണ്ടിരുന്ന ഈ സാഹചര്യത്തിൽ, നവീകരണക്കാരിൽനിന്നു സഭയെ സംരക്ഷിച്ച്, സത്യവിശ്വാസത്തിൽ അടിയുറപ്പിച്ച് നിലനിർത്താൻ സഭാംഗങ്ങൾ തയ്യാറായി. സഭാകാര്യങ്ങളിൽ സജീവ താല്പര്യം കാണിച്ചിരുന്ന, ഊർജ്ജിതാശയനും ഉജ്ജ്വലവാഗ്മിയും നയതന്ത്രജ്ഞനുമായിരുന്ന ജോസഫ് കത്തനാരെ അന്ത്യോഖ്യയിലേക്കു അയക്കാൻ തീരുമാനിച്ചു. മേല്പട്ടസ്ഥാനത്തേക്ക് ആ പേര് ഏകകണ്ഠമായി ശുപാർശ ചെയ്തു. പാത്രിയർക്കീസിൽ നിന്ന് അനുവാദവും ലഭിച്ചു. പുലിക്കോട്ടിൽ ജോസഫ് കത്തനാർ വിദേശയാത്രയ്ക്കു പുറപ്പെട്ടു. 1039 കുംഭം 27-നു കുന്നംകുളങ്ങര അങ്ങാടിയിൽ നിന്നായിരുന്നു യാത്ര. പള്ളികൾ കയറിയിറങ്ങി യാത്ര ചോദിച്ചു. കോലഞ്ചേരി പള്ളിയിലെത്തി കൂറിലോസ് തിരുമേനിയെ കണ്ടു കൈമുത്തി. ശുപാർശക്കത്തുകൾ സ്വീകരിച്ചു. അനന്തരം കൊച്ചിയിലെത്തി. തുടർന്നു ബോംബെയിലും. സഹയാത്രികരായി കണ്ടനാട്ടുകാരൻ മട്ടുമ്മേൽ ഗീവറുഗീസു കത്തനാരും, കുന്നംകുളത്ത് കുത്തൂർ താരപ്പനും ഉണ്ടായിരുന്നു. ബോംബെ, മസ്ക്കറ്റ്, ബസോറ എന്നീ സ്ഥലങ്ങളിലൂടെ കപ്പൽമാർഗ്ഗം യാത്ര തുടർന്നു.

1034 മിഥുനം ഒന്നിന് ബാഗ്ദാദിൽ എത്തി. മൂസലിലേക്കുള്ള യാത്ര കഴുതപ്പുറത്തായിരുന്നു. ദുർഘടപൂർണ്ണമായിരുന്നു പ്രയാണം. പ്രത്യേകിച്ചും കഴുതപ്പുറത്തെ കന്നിയാത്ര. മൂസലിൽനിന്നും മർദ്ദീനിലേക്കുള്ള യാത്ര ആനന്ദകരമായിരുന്നു. മർദ്ദീനിൽ നിയുക്ത മെത്രാന്നും സംഘത്തിനും ഹൃദ്യമായ വരവേല്പാണു ലഭിച്ചത്. അവിടെവച്ച് അവർക്ക് വിഷൂചികാരോഗം പിടിപെട്ടു. മട്ടുമ്മേൽ ഗീവറുഗീസ് കത്തനാർ അകാലചരമം പ്രാപിച്ചു. ദുഃഖിതനായ ജോസഫ് കത്തനാർക്ക് ഇതൊരാഘാതമായിരുന്നു. കുറെ ദിവസംകൂടി അദ്ദേഹം അവിടെ താമസിച്ചു. രോഗവിമുക്തനായി. യാത്ര തുടർന്ന് ആമീദിലെത്തി പാത്രിയർക്കീസിനെ സന്ദർശിച്ചു.

**മെത്രാൻ സ്ഥാനം**

1039 മേടം 25-ന് (1864 മെയ് 7) ജോസഫ് കത്തനാർക്ക് റമ്പാൻ സ്ഥാനം നൽകി. അടുത്തദിവസം പുതുഞായറാഴ്ച വി. കുർബ്ബാന മദ്ധ്യേ, റമ്പാനെ, ജോസഫ് മാർ ദീവന്നാസ്യോസ് എന്ന പേരിൽ മേല്പട്ടസ്ഥാനത്തേക്ക് ഉയർത്തി. ഒരു അർമ്മേനിയൻ മെത്രാപ്പോലീത്തായുൾപ്പെടെ നാലു മെത്രാന്മാരും, അനവധി റമ്പാന്മാരും, പട്ടക്കാരും ശുശ്രൂഷകളിൽ പങ്കുകൊണ്ടു (ഇടവം രണ്ടിനു). ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മലങ്കരയിലേക്കു മടങ്ങിപ്പോന്നു.

മലങ്കരമെത്രാപ്പോലീത്താ സ്ഥാനം വീണ്ടെടുക്കാൻ ജോസഫ് മാർ ദീവന്നാസ്യോസിന് കഠിനാദ്ധ്വാനം ചെയ്യേണ്ടിവന്നു. 1865 മുതൽ അതിനായി ശ്രമം. 1866 ജൂലൈ 14-നു അദ്ദേഹം ഒരു നിവേദനം ഗവൺമെന്റിനു സമർപ്പിച്ചു. അതിനു കിട്ടിയ മറുപടി ഇങ്ങനെയായിരുന്നു: 'മാർ അത്താനാസ്യോസുമായി സന്ധിയുണ്ടാക്കുകയോ സിവിൽ കോടതിയിൽ വ്യവഹാരം ബോധിപ്പിച്ച് നിവർത്തി വരുത്തുകയോ ചെയ്തുകൊള്ളുക.' ഈ പശ്ചാത്തലത്തിൽ മാത്യൂസ് മാർ അത്താനാസ്യോസ് മലങ്കര മെത്രാപ്പോലീത്തായായി ഭരണം തുടരുക മാത്രമല്ല, അനന്തരീയനായി പിതൃസഹോദരപുത്രനെ തോമസ് മാർ അത്താനാസ്യോസ് എന്ന പേരിൽ 1868-ൽ മെത്രാപ്പോലീത്തായാക്കി വാഴിച്ച് സർവ്വാധികാരാവകാശങ്ങളും അദ്ദേഹത്തിനാണെന്ന് എഴുതിവെയ്ക്കുകയും ചെയ്തു. കാര്യങ്ങൾ ഇത്രത്തോളം ആയപ്പോൾ, അന്നത്തെ പാത്രിയർക്കീസ് പത്രോസ് തൃതീയൻ ബാവായെ മലങ്കരയിലേക്കു ക്ഷണിക്കാൻ മാർ ദീവന്നാസ്യോസ് തീരുമാനിച്ചു. അഞ്ഞൂറു പവൻ അതിനായി ചെലവിട്ടു. മലങ്കരയിലെത്തിയ അദ്ദേഹം 1876 ജൂൺ 27 മുതൽ 29 വരെ (മിഥുനം 15-17) 'മുളന്തുരുത്തി സുന്നഹദോസ്' സംഘടിപ്പിച്ചു. 152 പള്ളികളിൽ നിന്നായി പള്ളിപ്രതിപുരുഷന്മാരും വികാരിമാരും പങ്കെടുത്ത യോഗം പാസ്സാക്കിയ നിയമങ്ങളിൽ 102 പള്ളിപ്രതിപുരുഷന്മാർ മാത്രമേ ഒപ്പുവച്ചുള്ളു.

മലങ്കരസഭയുടെ ആഭ്യന്തരവും ബാഹ്യവും ആയ പ്രശ്നങ്ങൾ പരിഹരിക്കുക, സഭയിൽ ശാശ്വതസമാധാനം ഉണ്ടാക്കുക, ഇവയൊക്കെയായിരുന്നു സുന്നഹദോസിന്റെ ലക്ഷ്യം. എങ്കിലും മലങ്കരസഭയുടെമേൽ ലൗകികാധികാരംകൂടി ഉറപ്പിച്ചെടുക്കാനുള്ള ബോധപൂർവ്വമായ യത്നംകൂടി പാത്രിയർക്കീസിനുണ്ടായിരുന്നതായി ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. പാത്രിയർക്കീസിന്റെ ഇത്തരം ശ്രമങ്ങളെ കർമ്മധീരനായ മാർ ദീവന്നാസ്യോസ് നിശ്ശബ്ദനായി എതിർത്തു. പാത്രിയർക്കീസാകട്ടെ പ്രതികാരബുദ്ധിയോടുകൂടി പ്രവർത്തിച്ചു. 'വിശ്വാസസ്ഥിരതയെ ലക്ഷ്യമാക്കി ഓരോ കരാർ ആധാരം എഴുതി രജിസ്റ്റർ ചെയ്ത് അസ്സൽ പള്ളിമേമ്പൂട്ടിൽ സൂക്ഷിക്കുകയും അടയാളസഹിതം പകർപ്പ് പാത്രിയർക്കീസിനു കൊടുക്കുകയും ചെയ്യണം' എന്ന മുളന്തുരുത്തി സുന്നഹദോസ് തീരുമാനം, കൈക്കൊള്ളാനോ ചെവിക്കൊള്ളാനോ മലങ്കരസഭാംഗങ്ങൾ തയ്യാറായില്ല. മാർ ദീവന്നാസ്യോസ് തന്റെ ഇംഗിതത്തിന് വഴങ്ങുന്നില്ലായെന്നു ബോധ്യമായപ്പോൾ, പാത്രിയർക്കീസ് അദ്ദേഹത്തെ മുടക്കി. കൂടാതെ, പാത്രിയർക്കീസിന്റെ ആജ്ഞാനുവർത്തികളായി ആറു മെത്രാന്മാരെ, പറവൂർ, കുന്നംകുളം (ചിറളയം) പള്ളികളിൽവച്ച് വാഴിക്കുക കൂടി ചെയ്തു. അവരോടു ഉടമ്പടിയും വാങ്ങി. മലങ്കരയെ ഏഴു ഭദ്രാസനങ്ങളായി വിഭജിച്ചു. അധികാരം അവർക്കു നല്കി. ഈ സ്ഥാനാഭിഷേക ചടങ്ങുകളിലൊന്നും മാർ ദീവന്നാസ്യോസ് പങ്കെടുത്തില്ല.

പൂർവിക സംസ്ക്കാരത്തിലും, ഉൾഭരണസ്വാതന്ത്ര്യത്തിലും മലങ്കരസഭയെ ഉരുക്കുകോട്ടപോലെ നിലനിർത്താൻ അദ്ധ്വാനിച്ച മാർ ദീവന്നാസ്യോസ്, പാത്രിയർക്കീസിന്റെ കുതന്ത്രങ്ങൽക്ക് കീഴ്പ്പെട്ടില്ല. സഭയുടെ സനാതനസത്യങ്ങളും സ്വാതന്ത്ര്യവും അദ്ദേഹത്തിനു വിലപ്പെട്ടതായിരുന്നു. പാത്രിയർക്കീസിന്റെ സ്വാർത്ഥത്തിന്റെ മുനയൊടിക്കാൻ മാർ ദീവന്നാസ്യോസിന്റെ കുശാഗ്രബുദ്ധിക്കു കഴിഞ്ഞു.

ഒരു 'വ്യവഹാരയുഗ'ത്തിലൂടെ മാർ ദീവന്നാസ്യോസിനു കടന്നുപോകേണ്ടി വന്നു. 'സെമിനാരിക്കേസ്സാ'യിരുന്നു അവയിൽ മുഖ്യം. ആലപ്പുഴ ജില്ലാക്കോടതി, ഹൈക്കോടതി, തിരുവിതാംകൂർ റോയൽകോർട്ട് എന്നിവിടങ്ങളിൽ നടന്ന കേസ്, അന്തിമമായി മാർ ദീവന്നാസ്യോസിന് അനുകൂലമായ വിധിയിലെത്തിച്ചേർന്നു. റോയൽകോർട്ടു വിധിയിലെ പ്രസക്തഭാഗം ഇവിടെ ഉദ്ധരിക്കട്ടെ, 'ചരിത്രം കാത്തിരിക്കുന്നിടത്തോളം മലങ്കരസഭയുടെമേൽ പാത്രിയർക്കീസിനുള്ള അധികാരം ഈ ആത്മികവിഷയങ്ങളിൽ മാത്രം ഉള്ളതായി ഞങ്ങൾക്കു തോന്നുന്നു. പാത്രിയർക്കീസോ തന്റെ പ്രതിനിധികളോ ഈ രാജ്യത്തു വന്നു താമസിച്ചപ്പോൾ സഭയുടെ മുതൽ സംബന്ധമായ ഭരണം സ്വദേശ മെത്രാപ്പോലീത്തായേയും ട്രസ്റ്റികളേയും ഏല്പിച്ചു. ആത്മികവിഷയങ്ങളിൽ മാത്രമെ പ്രവേശിച്ചിട്ടുള്ളു. ഇതിൽ മുൻപറഞ്ഞ ആൾ, മുതൽസംബന്ധമായ വിഷയത്തിൽ ഒന്നിലും പ്രവേശിച്ചിട്ടില്ല. രണ്ടോമൂന്നോ സംഗതികളിൽ അവർ മുതൽസംബന്ധിച്ച കാര്യങ്ങളിൽ പ്രവേശിപ്പാനോ വല്ല അധികാരം കാട്ടുവാനോ ശ്രമിച്ചപ്പോൾ മെത്രാപ്പോലീത്തായും സമുദായവും അവരോട് ജയത്തോടുകൂടെ എതിർത്തു നിന്നു. .... മലങ്കരമെത്രാപ്പോലീത്താ മലങ്കര സ്വദേശിയായ ഒരു നസ്രാണിയായിരിക്കണം. അദ്ദേഹം ജനങ്ങൾക്കു സ്വീകാര്യനുമായിരിക്കണം. ..... മലങ്കര സുറിയാനിസഭ ഒരു സ്വതന്ത്രസഭയാകുന്നു. അപ്പീൽപ്രതി (മാർ ദീവന്നാസ്യോസ്) ജനങ്ങളുടെ ഇടയിൽ അംഗീകരിക്കപ്പെട്ടിട്ടുള്ളവനും അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും ക്രമമായ അധികാരം കിട്ടിയവനുമാകയാൽ അപ്പീൽവാദി (മാർ അത്താനാസ്യോസ്) ഇപ്രകാരം ഉള്ള ആൾ അല്ലാത്തതുകൊണ്ട് സഭയുടെ സ്വത്തുക്കളുടെയും അതേ സംബന്ധിച്ചിട്ടുള്ളതിന്റെയും കൈവശവും മെത്രാപ്പോലീത്തായുടെ സ്ഥാനത്തേയ്ക്കുയർത്തിയെടുത്തതിൽ തെറ്റായിരിക്കുന്നുവെന്നു ..... അപ്പീൽവാദി സഭയുടെ മെത്രാപ്പോലീത്താ സ്ഥാനത്തേയും സ്ഥാനചിഹ്നങ്ങളേയും അപ്പീൽ പ്രതിയെ ഏല്പിക്കണം.' ഈ വിധിയുടെ വെളിച്ചത്തിൽ, പഴയസെമിനാരി മാർ ദീവന്നാസ്യോസിന്റെ കൈവശമായി. അവിടെ പഠനം പുനരാരംഭിച്ചു.

വട്ടിപ്പണക്കേസ്, കോട്ടയം ചെറിയപള്ളിക്കേസ്, കുന്നംകുളം ആർത്താറ്റുപള്ളികേസ്, വുഡ്ലാൻഡ് കേസ് തുടങ്ങിയവയിലും മലങ്കരസഭയ്ക്കും, മാർ ദീവന്നാസ്യോസിനും അനുകൂലമായ വിധികൾ ഉണ്ടായി. ഇവയൊക്കെ നടത്താൻ, തളരാത്ത മനസ്സോടെ പ്രവർത്തിച്ച മാർ ദീവന്നാസ്യോസ്, മലങ്കരസഭയുടെ ഭാവി, ദീർഘദൃഷ്ടിയോടെ കണ്ട് കരുക്കൾ നീക്കുകയായിരുന്നു. നിരന്തരമായ കേസ്സും, തജ്ജന്യമായ അസ്വസ്ഥതകളും അദ്ദേഹത്തെ വ്രണിതഹൃദയനാക്കിയില്ല. ദൈവനിയോഗമനുസരിച്ച് ചെയ്തു തീർക്കുന്നുവെന്ന് അദ്ദേഹം വിശ്വസിച്ചു. പകലത്തെ കഠിനാദ്ധ്വാനത്തിനുശേഷം രാത്രിയുടെ ഏകാന്തതയിൽ, കണ്ണീരോടെ കർത്തൃസന്നിധിയിൽ അദ്ദേഹം അർപ്പിച്ച പ്രാർത്ഥനയ്ക്കു ലഭിച്ച മറുപടിയായിരുന്നു ഈ നേട്ടങ്ങൾ.

**പരുമല സെമിനാരി**

വ്യവഹാരവിമുക്തനായ അദ്ദേഹം സഭയുടെ സർവ്വതോന്മുഖമായ ഐശ്വര്യത്തിനും അഭിവൃദ്ധിക്കും ഉതകുന്ന കർമ്മപരിപാടികൾക്ക് തുടക്കമിട്ടു. രാജ്യത്തിന്റെ പ്രമുഖകേന്ദ്രങ്ങളിൽ കാതോലിക്കേറ്റിന് ആസ്ഥാനങ്ങളുറപ്പിച്ചു. പില്ക്കാലത്ത് ഒരു പരമ വിശുദ്ധന്റെ പവിത്ര പ്രവർത്തനംകൊണ്ടു പ്രശസ്തമായിത്തീർന്ന പരുമലസെമിനാരിയുടെ സ്ഥാപകൻ, മാർ ദീവന്നാസ്യോസ് ആയിരുന്നു. 1872-ൽ സ്ഥാപിതമായ പരുമല സെമിനാരിയിൽ ചാത്തുരുത്തിൽ ഗീവറുഗീസ് മാർ ഗ്രീഗോറിയോസിനെ അദ്ധ്യാപകനായി നിയമിച്ചതും, മാർ ദീവന്നാസ്യോസ് തന്നെ. ഇരുവരുംകൂടി മലങ്കരസഭയുടെ മഹത്തായ പാരമ്പര്യവും സംസ്ക്കാരവും നിലനിർത്താൻ നടത്തിയ തീവ്രവും തീഷ്ണവും ആയ പ്രവർത്തനങ്ങൾ ചരിത്രത്തിന്റെ ഭാഗങ്ങളാണ്.

നവീകരണക്കാരുടെ കൈവശം കുന്നംകുളം ആർത്താറ്റുപള്ളി ചെന്നുചേർന്നത് മാർ ദീവന്നാസ്യോസിനെ ഏറെ ദുഃഖിതനാക്കി. ജന്മനാട്ടിൽ ഒരാസ്ഥാനമുണ്ടാക്കാൻ അദ്ദേഹം ആഗ്രഹിച്ചു. അതിന് 1069 വൃശ്ചികം മൂന്നിന് ഒരു സ്ഥലംവാങ്ങി അവിടെ ഒരു ബംഗ്ലാവ് ഉണ്ടാക്കി. സെഹിയോൻ ബംഗ്ലാവ് എന്നാണ് ഇത് അറിയപ്പെടുക. വിശുദ്ധ കുർബാനയർപ്പിക്കാൻ പ്രത്യേക സ്ഥലമുണ്ടായിരുന്നു ബംഗ്ലാവിൽ. സഭയുടെ സുപ്രധാന സമ്മേളനങ്ങൾ പലതും ഇവിടെവച്ചു നടന്നിട്ടുണ്ട്.

കൊട്ടാരക്കര കോട്ടപ്പുറം സെന്റ് ഇഗ്നാത്തിയോസ് പള്ളിയും മാർ ദീവന്നാസ്യോസിന്റെ ദീർഘവീക്ഷണത്തിന്റെ ഫലമാണ്. തെക്കൻ ഭദ്രാസനത്തിന്റെ സിരാകേന്ദ്രം, തിരുവനന്തപുരം യാത്രയിൽ ഇടത്താവളം എന്നീ നിലകളിൽ ഒരാസ്ഥാനമുണ്ടാക്കാൻ ആഗ്രഹിച്ചു. പരിശുദ്ധനായ പരുമല തിരുമേനി ആ അഭിലാഷം പൂർത്തീകരിച്ചു. ഈ പള്ളിയും തിരുവനന്തപുരം പട്ടണത്തിന്റെ ഹൃദയഭാഗത്തു സ്ഥിതിചെയ്യുന്ന സെന്റ് ജോർജ്ജ് പള്ളിയും പുതുക്കിപ്പണിയുന്നതിന് നേതൃത്വം നല്കിയത് മാർ ദീവന്നാസ്യോസ് ആയിരുന്നു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ പ. പരുമല തിരുമേനി പള്ളിയുടെ പുനഃപ്രതിഷ്ഠാകർമ്മം നടത്തുകയും ചെയ്തു.

മാർ ദീവന്നാസ്യോസിന്റെ ചിരകാല സ്വപ്നസാക്ഷാൽക്കാരമാണ്, പഴയ സെമിനാരി ചാപ്പൽ. സെമിനാരി സ്ഥാപകനായിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്, പൂർത്തീകരിക്കാനാവാതിരുന്നത് പിൻഗാമി പ്രാവർത്തികമാക്കി.

**ആശ്വാസദൂതൻ**

മലങ്കരയുടെ വിവിധഭാഗങ്ങളിൽ മാർ ദീവന്നാസ്യോസ്, നിരവധി ദേവാലയങ്ങൾ സ്ഥാപിച്ചിട്ടുണ്ട്. നവീകരണകൊടുങ്കാറ്റ് ആഞ്ഞടിച്ചപ്പോൾ പല ദേവാലയങ്ങളും നഷ്ടപ്പെട്ടു. പക്ഷേ, അവിടെയെല്ലാം ആശ്വാസദൂതനെപ്പോലെ ഓടിയെത്തി സഭാംഗങ്ങളെ സാന്ത്വനപ്പെടുത്തി. ദേവാലയങ്ങളുടെ സ്ഥാപനത്തിലും, പുനഃപ്രതിഷ്ഠയിലും അവരോടൊത്ത് നിന്ന് അദ്ധ്വാനിച്ച ആ പുണ്യപുരുഷന്റെ ചരിത്രം പുളകോദ്ഗമകാരിയാണ്.

**സൺഡേസ്കൂൾ**

മലങ്കര ഓർത്തഡോക്സ് സഭയിലെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളായ സൺഡേസ്കൂൾ പ്രസ്ഥാനം, വിദ്യാർത്ഥിപ്രസ്ഥാനം എന്നിവയുടെ പ്രോദ്ഘാടകൻ മാർ ദീവന്നാസ്യോസാണ്. 1890-ലാരംഭിച്ച സൺഡേസ്കൂൾ പ്രസ്ഥാനത്തിന് 1892-ൽ പരുമലതിരുമേനി, പരുമലയിൽ വിളിച്ചുകൂട്ടിയ വൈദികയോഗം സർവ്വപിന്തുണയും പ്രഖ്യാപിച്ചു. അതോടുകൂടി പ്രസ്ഥാനത്തിന് അഖില മലങ്കര അസ്തിത്വം കൈവന്നു. സഭയുടെ ഭാവി സൺഡേസ്കൂൾ വിദ്യാർത്ഥികളിലാണെന്നദ്ദേഹത്തിനറിയാമായിരുന്നു. 1908-ൽ വിദ്യാർത്ഥിപ്രസ്ഥാനമാരംഭിക്കുവാൻ അനുമതി നൽകിയതും, മാർ ദീവന്നാസ്യോസ് തന്നെ. വൈദിക അവൈദികവ്യത്യാസം കൂടാതെ സഭയുടെ വിഭിന്ന മേഖലകളിൽ വിദഗ്ധനേതൃത്വം നൽകാൻ കെല്പുള്ള പ്രതിഭാശാലികളെ ഈ പ്രസ്ഥാനം സംഭാവന ചെയ്തിട്ടുണ്ട്. ആധുനിക തലമുറയിലെ ആത്മീയമേലദ്ധ്യക്ഷന്മാരും അല്മായ പ്രമുഖരും വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ വീരസന്താനങ്ങളാണ്. ഈ യാഥാർത്ഥ്യം ഒരു നൂറ്റാണ്ടിനു മുമ്പു തന്നെ നോക്കിക്കണ്ടു പ്രവർത്തിക്കാൻ മാർ ദീവന്നാസ്യോസിന്റെ പ്രവാചകപ്രതിഭയ്ക്കു കഴിഞ്ഞു.

'വ്യവഹാരയുഗ'ത്തിലൂടെ നീങ്ങിയ തിരുമേനിക്കു പലപ്പോഴും സഭയെ 'മിഷനറിയുഗ'ത്തിലേക്കു തിരിച്ചുവിടാൻ കഴിഞ്ഞിരുന്നില്ല. സ്വകാര്യസംഭാഷണത്തിലും കല്പനകളിലും ആ ദുഃഖത്തിന്റെ ധ്വനി കേൾക്കാമായിരുന്നു. മിഷൻപ്രവർത്തനങ്ങൾ പലതും, പരുമലതിരുമേനിയിലൂടെ പ്രാവർത്തികമാകുന്നതു കാണുമ്പോൾ, അദ്ദേഹം ആനന്ദനിർവൃതിയടഞ്ഞിരുന്നു. പരുമല മാർ ഗ്രീഗോറിയോസിന്റെ മേൽനോട്ടത്തിൽ കോനാട്ടു മല്പാന്റെ ഉത്സാഹത്തിലാരംഭിച്ച ത്രിസൈ ശുബഹോ (സത്യവിശ്വാസ) സംഘവും അധഃകൃതരുടെയിടയിൽ പ്രവർത്തിച്ച വിജാതീയ മിഷനും ഇക്കൂട്ടത്തിൽ പ്രത്യേകം ശ്രദ്ധാർഹമത്രേ. ഇവ രണ്ടിന്റെയും കാവൽ പിതാവ് മാർ ദീവന്നാസ്യോസ് ആയിരുന്നു.

**വിശ്രമരഹിതനായി, മലങ്കരസഭയ്ക്കുവേണ്ടി അദ്ധ്വാനിച്ച ജോസഫ് മാർ ദീവന്നാസ്യോസ് ജീവിത സായാഹ്നത്തിൽ പൂർവ്വാധികം ശോഭിച്ചു. അദ്ദേഹത്തിന്റെ ആത്മീയവീര്യത്തെ കെടുത്തുവാൻ പ്രായത്തിന്റെ പരുക്കുകൾക്കു കഴിഞ്ഞില്ല.**

സാമൂഹിക, രാഷ്ട്രീയ, വിദ്യാഭ്യാസ മേഖലകളിൽ കാലത്തിനൊത്ത് പ്രവർത്തിക്കുവാൻ മാർ ദീവന്നാസ്യോസ് സന്നദ്ധനായി. സർക്കാർ സർവീസിൽ നസ്രാണികൾക്ക് ന്യായമായ സ്ഥാനം ലഭിക്കേണ്ടതാണെന്ന് അദ്ദേഹം വാദിച്ചു. സർക്കാർ ആഫീസുകളിലെ സ്ഥിരം ലാവണക്കാരായ പരദേശ ബ്രാഹ്മണരെ, മാറ്റി സ്വദേശീയർക്കു സ്ഥാനം നല്കാൻ സമാരംഭിച്ച മലയാളി മെമ്മോറിയലിൽ തിരശ്ശീലയ്ക്കുള്ളിലിരുന്ന് അദ്ദേഹം ഭാഗഭാക്കായി, അക്കാര്യത്തിന് കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെയും മലയാള മനോരമയുടെയും പിൻബലവും ഉണ്ടായിരുന്നു. "ഈ പ്രക്ഷോഭണത്തിന്റെ ഫലമായി 1891 ജൂലൈ മാസത്തിൽ മെമ്മോറിയൽകാർക്ക് അനുകൂലമായ മറുപടി ലഭിക്കുകയും എതിർ മെമ്മോറിയൽ കൊടുത്ത പരദേശികൾ പിൻമാറുകയും ചെയ്തു. ജനകീയ ഭരണത്തിലേക്കുള്ള ആദ്യ ചുവടുവയ്പിൽ ഭാഗഭാക്കാകുന്നതിനു തക്ക ദീർഘദൃഷ്ടിയുള്ള ആളായിരുന്നു ജോസഫ് മാർ ദീവന്നാസ്യോസ് എന്നാണല്ലോ ഇത് തെളിയിക്കുന്നത്" (*മലങ്കര നസ്രാണികൾ വാല്യം 3*, പു. 390).

**മലങ്കരമഹാജന സഭ**

സാമൂഹ്യ സമ്മേളനം അല്ലെങ്കിൽ 'മലങ്കര മഹാജനസഭ' മാർ ദീവന്നാസ്യോസിന്റെ സംഘടനാപാടവത്തിന്റെ സദ്ഫലമാണ്. കണ്ടത്തിൽ വറുഗീസ് മാപ്പിള, ശങ്കരമംഗലത്ത് വർക്കി, മാർ ഗീവറുഗീസ് ദീവന്നാസ്യോസ്, കൊല്ലംപറമ്പിൽ കുര്യൻ, അക്കര സി. ചെറിയാൻ തുടങ്ങിയവർ ഇതിന്റെ പ്രാരംഭപ്രവർത്തകരായിരുന്നു.

**കേരളപതാക**

സാംസ്കാരികരംഗത്ത്, പത്രപ്രവർത്തനവുമായി ബഹുദൂരം മുൻപോട്ടു പോയിരുന്നു മാർ ദീവന്നാസ്യോസ്. ഒരു പക്ഷേ, അന്നും ഇന്നും, ഇത്രയും താല്പര്യം കാട്ടിയ മറ്റൊരു മെത്രാപ്പോലീത്തായെ സഭാചരിത്രത്തിൽ കാണുകയില്ല. അച്ചടിശാലയുടെ സ്ഥാപനം, പത്രമാസികകളുടെ പ്രസിദ്ധീകരണം, ഗ്രന്ഥ പുനഃപ്രകാശനം, ഇവയെല്ലാം ആത്മീയജീവിതത്തിന് അവശ്യം ആവശ്യമാണെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. അച്ചടിച്ച താളുകളുടെ വില മനസ്സിലാക്കിയ മെത്രാപ്പോലീത്താ, നവീകരണോപദേശങ്ങൾ നിറഞ്ഞിരുന്ന നമസ്ക്കാരപുസ്തകങ്ങൾ ഉപേക്ഷിക്കുവാൻ ആഹ്വാനം ചെയ്തു. പകരം കുന്നംകുളങ്ങരയിൽ നിന്നും ലഭിച്ച കൈമുത്ത് ഉപയോഗിച്ച് ഒരു മലയാളം നമസ്ക്കാരപുസ്തകം അച്ചടിപ്പിച്ച് സഭാമക്കൾക്ക് വിതരണം ചെയ്തു. 1870-ൽ സെന്റ് തോമസ് അച്ചുകൂടം കൊച്ചിയിൽ സ്ഥാപിച്ച് 'കേരളപതാക' എന്നൊരു പത്രം പ്രസിദ്ധീകരണമാരംഭിച്ചു. 1892-ൽ ആരംഭിച്ച മലങ്കര ഇടവകപത്രിക സഭയുടെ ശക്തമായ ജിഹ്വയായിരുന്നു. നവീകരണക്കാരും വിദേശ മിഷനറിമാരും, മലങ്കരസഭയുടെമേൽ നടത്തിയ നഗ്നവും പ്രാകൃതവും ആയ ആശയാസ്ത്രങ്ങളെ ചെറുത്തുനിർത്തി മുനയൊടിച്ചുവിടാൻ 'പത്രിക'യുടെ പംക്തികൾക്കു കഴിഞ്ഞു. സാമൂഹികവും സാംസ്കാരികവും മതപരവും ആയ ഈടുറ്റ ലേഖനങ്ങൾ ഇടവകപത്രികയിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു; കൂടാതെ മാർ ദീവന്നാസ്യോസിന്റെ ഇടയലേഖനങ്ങളും കല്പനകളും; ആകെകൂടി ഒരു കാലഘട്ടത്തിന്റെ ചരിത്രവും, സംസ്കാരവും അന്വേഷിച്ചുപോകുന്നവർക്ക്, ഒരു വജ്രഖനിയാണ് ഇടവകപത്രികയുടെ ഇതളുകൾ. 'സുറിയാനി സുവിശേഷകൻ' എന്നൊരു മാസികയും കുറെനാൾ അദ്ദേഹം പ്രസിദ്ധീകരിച്ചിരുന്നു.

## സ്കൂൾ

വിദ്യാഭ്യാസമേഖലയായിരുന്നു മാർ ദീവന്നാസ്യോസിന്റെ മറ്റൊരു പ്രവർത്തനനിര. സാമ്പത്തികമായി വളരെയധികം ഞെരുക്കങ്ങൾ അനുഭവിച്ചുകൊണ്ടിരുന്നപ്പോഴും സ്കൂൾ സ്ഥാപനത്തിൽനിന്നും അദ്ദേഹം പിന്മാറിയില്ല. 'മോതിരവും അംശവടിയും കൂടെകൂടെ പണയം വയ്ക്കുകയും വീണ്ടെടുക്കുകയും' ചെയ്തുകൊണ്ടാണ് സ്കൂളുകൾ സ്ഥാപിച്ചത്. പണസമ്പാദനമല്ലായിരുന്നു, പ്രത്യുത ആശയസമ്പാദനവും വിതരണവും ആയിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. വിദ്യാസമ്പന്നതയിലൂടെ വിജ്ഞാനകുതുകികളും, വിവേകമതികളുമായ ഒരു തലമുറയുടെ ഉദയം അദ്ദേഹം സ്വപ്നം കണ്ടു. വിദ്യയിലൂടെ സാമ്പത്തികഭദ്രത ദർശിച്ചു. അതുവഴി സമൂഹത്തിന്റെ സമഗ്ര പുരോഗതിയും. 1879-ൽ ആയപ്പോഴേക്കും ഏതാണ്ട് 60 സ്കൂളുകൾ അദ്ദേഹം സ്ഥാപിച്ചു. എല്ലാറ്റിനും ഗവൺമെന്റിൽ നിന്നും ഗ്രാന്റും ലഭിച്ചിരുന്നു. ഇവയെല്ലാം മലയാളം സ്കൂളുകളായിരുന്നു. വിദ്യാദാനത്തിൽനിന്നു പ്രചോദനംകൊണ്ട മെത്രാപ്പോലീത്താ ഇംഗ്ലീഷ് സ്കൂളുകൾ കൂടി തുടങ്ങി. എം.ഡി. സെമിനാരി ഹൈസ്ക്കൂൾ ആ അഭിലാഷത്തിന്റെ ആദ്യഫലമാണ്. കുന്നംകുളം മാർ ഇഗ്നാത്തിയോസ് ഹൈസ്കൂൾ, തിരുവല്ല എം.ജി.എം. ഹൈസ്കൂൾ എന്നിവയും അദ്ദേഹത്തിന്റെ അക്ഷരസ്നേഹത്തിന്റെ അനശ്വരസ്മാരകങ്ങളാണ്.

വിശ്രമരഹിതനായി, മലങ്കരസഭയ്ക്കുവേണ്ടി അദ്ധ്വാനിച്ച ജോസഫ് മാർ ദീവന്നാസ്യോസ് ജീവിത സായാഹ്നത്തിൽ പൂർവ്വാധികം ശോഭിച്ചു. അദ്ദേഹത്തിന്റെ ആത്മീയവീര്യത്തെ കെടുത്തുവാൻ പ്രായത്തിന്റെ പരുക്കുകൾക്കു കഴിഞ്ഞില്ല. 1901-ൽ അദ്ദേഹത്തിന്റെ പൗരോഹിത്യ ജൂബിലി സഭാംഗങ്ങൾ ആഘോഷിച്ചു. ആയുരാരോഗ്യങ്ങൾ ആശംസിച്ചു. മംഗളപത്രസമർപ്പണവും നടന്നു. കാതോലിക്കായായി അദ്ദേഹം അഭിഷിക്തനാകട്ടെയെന്ന് സഭാമക്കൾ പ്രാർത്ഥിച്ചു: മക്കളുടെ മനോനൈർമ്മല്യത്തിന്റെ വാക്കുകൾ കേട്ട് ആ വൃദ്ധതാപസൻ ആനന്ദാശ്രുക്കൾ പൊഴിച്ചു.

കോട്ടയം ചെറിയപള്ളിയിൽ മാർ ദീവന്നാസ്യോസ് വിശ്രമജീവിതം നയിച്ചു. എഴുപത്തിയഞ്ചുവയസ്സു പിന്നിട്ടു. പിൻഗാമിയെ കണ്ടെത്തണം. അതായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം, 1908-ൽ (1083 കുംഭം 15) കോട്ടയം പഴയസെമിനാരിയിൽ മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടി. രണ്ടുപേരെ മേല്പട്ടസ്ഥാനത്തേക്കു തെരഞ്ഞെടുത്തു. വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാരെയും, പഴയ സെമിനാരി മാനേജർ പൗലൂസ് റമ്പാനെയും. വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാൻ മെത്രാൻപട്ടം സ്വീകരിച്ചാലുടൻ മലങ്കരമെത്രാപ്പോലീത്തായുടെ അസിസ്റ്റന്റും പിൻഗാമിയുമായി, ഭരണനിർവ്വഹണം നടത്തണമെന്ന് അസോസിയേഷൻ തീരുമാനമെടുത്തു. രണ്ടു റമ്പാന്മാരും താമസംവിനാ, യെരുശലേമിലുണ്ടായിരുന്ന പാത്രിയർക്കീസിനെ സന്ദർശിച്ചു. മെത്രാൻസ്ഥാനാഭിഷേകം അവിടെവച്ചു നടന്നു. വട്ടശ്ശേരിൽ റമ്പാൻ 'ഗീവറുഗീസ് മാർ ദീവന്നാസ്യോസ്' എന്ന പേരിലും പൗലൂസ് റമ്പാൻ 'പൗലൂസ് മാർ കൂറിലോസ്' എന്ന നാമത്തിലും മേല്പട്ടസ്ഥാനം സ്വീകരിച്ചു നാട്ടിലേക്കു മടങ്ങി. ഭരണകാര്യങ്ങളിൽ വ്യാപൃതരായി.

ഇതിനിടെ അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരയിലേക്കു വരുന്നതായി മാർ ദീവന്നാസ്യോസിന് അറിവു കിട്ടി. പാത്രിയർക്കീസന്മാരുടെ ഓരോ സന്ദർശനത്തിന്റെയും തിക്തഫലങ്ങൾ അനുഭവിച്ചിട്ടുള്ള തിരുമേനി സഭയുടെ ഭാവി ഓർത്തു ദുഃഖിതനായി. പുതിയ മെത്രാന്മാരെ അരികിൽ വിളിച്ച് ആശ്ലേഷിച്ചു. എന്തു പ്രതിസന്ധി വന്നാലും ഒറ്റക്കെട്ടായി ഇരുവരും നില്ക്കണമെന്ന് ഉദ്ബോധിപ്പിച്ചു. അവർ അത് ശിരസ്സാവഹിച്ചുകൊള്ളാമെന്ന് ഉറപ്പുകൊടുത്തു. തീരുമാനം ഒന്നുകൂടി ഉറപ്പിക്കുന്നതിനായി അവരെ പരസ്പരം ആലിംഗനം ചെയ്യിപ്പിച്ചു. സഭയുടെ, സമുദായത്തിന്റെ ഭാവി അവരിൽ സുരക്ഷിതമെന്ന് അദ്ദേഹം ആശ്വസിച്ചു. എല്ലാം ഭംഗിയെന്നു കണ്ട ആ പുണ്യശ്ലോകൻ 1084 മിഥുനം 28-നു (1909 ജൂലൈ 11) കാലം ചെയ്തു; 76-ാം വയസ്സിൽ. അന്ന് പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ ദിവസമായിരുന്നു.

കൊല്ലവർഷം 1027 വൃശ്ചികം 12-ാം തീയതി (1901 നവംബർ 25) മാർ ദീവന്നാസ്യോസിന്റെ പൗരോഹിത്യജൂബിലി ആഘോഷിച്ചപ്പോൾ മലങ്കരസഭാംഗങ്ങൾ നൽകിയ മംഗളപത്രത്തിലെ ചില ഭാഗങ്ങൾ ഉദ്ധരിച്ചുകൊണ്ട് ഈ ഭാഗം അവസാനിപ്പിക്കുന്നു:

'ഇതിന്റെ ശേഷവും ഇതിനിടയ്ക്കുമായി ഈ സഭയുടെയും ഇതിൽ ഉൾപ്പെട്ട ഓരോ സംഘങ്ങളുടെയും ഓരോ ആളുകളുടെയും ആത്മികലൗകികഭ്യുദയങ്ങൾക്കു വേണ്ടി തിരുമേനി ഇടവിടാതെ ചെയ്തിട്ടുള്ളവയും ഇപ്പോഴും ചെയ്തുകൊണ്ടിരിക്കുന്നവയുമായ ശ്രമങ്ങളെ ഞങ്ങൾ ഓർക്കാതിരിക്കുന്നില്ല. പ്രാചീനവും പരിശുദ്ധവുമായ അന്ത്യോഖ്യാ സിംഹാസനവും മലങ്കരയിടവകയും തമ്മിൽ മുമ്പിനാലെ ഉള്ള ഗാഢബന്ധത്തെ ആരാലും ഒരിക്കലും അഴിയാൻ പാടില്ലാത്തവണ്ണം ഉറപ്പിച്ചത് ഈ അപ്പോസ്തോലസഭയുടെ സത്യോപദേശാചാരങ്ങളെ ആർക്കും തോന്നിയതുപോലെ ഭേദപ്പെടുത്തുവാൻ പാടില്ലാത്തപ്രകാരം രേഖപ്പെടുത്തിയതു സഭയുടെ ഭരണത്തിനു ഐകരൂപ്യവും ആലോചനാഗുണവും സിദ്ധിക്കത്തക്കവണ്ണം മേൽപ്പട്ടക്കാരെ സഹായിപ്പാൻ ഒരു പ്രതിനിധിസംഘം ഏർപ്പെടുത്തിയതു, അപ്പോസ്തലകാലം മുതൽ കുളത്തിലെ വെള്ളം പോലെ ഈ കേരളത്തിന്റെ അതിർത്തികൾക്കകത്തു കെട്ടിനില്ക്കുന്ന നമ്മുടെ സത്യവിശ്വാസത്തെ ബ്രിട്ടീഷ്ഇന്ത്യ, സിലോൺ മുതലായവയിൽ മാത്രമല്ല, അമേരിക്കാ തുടങ്ങിയുള്ള അതിദൂരദേശങ്ങളിലും യഥാശക്തി പ്രചരിപ്പിക്കുവാൻ ആരംഭിച്ചിട്ടുള്ളതു, സമുദായം ഒട്ടുക്കുള്ള കുട്ടികളുടെ വിദ്യാഭ്യാസം വകയ്ക്ക് ഈ പ്രധാനസ്ഥലത്തു ഒരു ഹൈസ്കൂൾ സ്ഥാപിച്ചതു, അതിന്റെ നിലനില്പിനുവേണ്ടി ഒരു ലക്ഷം രൂപയുടെ ഒരു ഷോടതി അനുവദിപ്പിച്ചു നടത്തിയതു, ഏറിയകാലമായി ജീർണ്ണിച്ചും പണിക്കുറവു തീരാതെയും കിടന്നിരുന്ന ഈ പൂർവ്വിക വേദാദ്ധ്യയനശാലയും ഇതോടുചേർന്ന ദേവാലയവും ആശ്ചര്യകരമായവിധത്തിൽ കുറ്റംതീർത്തു നന്നാക്കിയതു, കുന്നംകുളങ്ങര മുതലായി വടക്കും തെക്കുമുള്ള പല ഇടവകപള്ളികളോടും ചേർന്നു ഇംഗ്ലീഷ് പള്ളിക്കൂടങ്ങൾ ഏർപ്പെടുത്തിയതു, രാജ്യം ഒട്ടുക്കു പ്രാഥമിക വിദ്യാഭ്യാസം വകയ്ക്കു അനേകം മലയാളം പള്ളിക്കൂടങ്ങൾ നടത്തുന്നതു, രാജസ്ഥാനമായ തിരുവനന്തപുരത്തു പണ്ടുണ്ടായിരുന്ന ദേവാലയം നശിച്ചുപോയതു നന്നായി എന്നു തോന്നത്തക്കവണ്ണം അവിടെ അതിമനോഹരമായ ഒരു പള്ളി ഈയിടെ പണികഴിപ്പിച്ചതു, വെട്ടിക്കൽ, പരുമല, കുന്നംകുളങ്ങര, കൊട്ടാരക്കര ഈ ദിക്കുകളിൽ പൊതുസ്ഥലങ്ങൾ ഉണ്ടാക്കിച്ചതു, കോട്ടയത്തു ചെറിയപള്ളി, പുത്തൻകാവുപള്ളി, പഴഞ്ഞിപ്പള്ളി മുതലായ മറ്റു പള്ളികളും ഇതുപോലെ ഒഴിപ്പിച്ചെടുക്കുവാൻ ആരംഭിച്ചിട്ടുള്ളതു, മദ്രാസ് ഗവൺമെന്റിന്റെ കൈവശം ഏറിയകാലമായി കിട്ടാതെ കിടക്കുന്ന വട്ടിപ്പണം താമസിയാതെ കിട്ടത്തക്കനിലയിൽ വരുത്തിയതു, ഇടവകപ്പത്രികയും പല പുതിയ പുസ്തകങ്ങളും പുറപ്പെടുവിച്ചു സുറിയാനി മതോപദേശങ്ങൾ കേവലം ത്യാജ്യങ്ങളും നിന്ദ്യങ്ങളുമല്ലെന്നു ഈ നാട്ടിലെ ക്രിസ്ത്യാനികളെ പൊതുവെ മനസ്സിലാക്കിയതു, കൈയെഴുത്തിൽ മാത്രം ഇരുന്നിരുന്ന പല സുറിയാനി പുസ്തകങ്ങളും അച്ചടിച്ചു പ്രചരിപ്പിച്ച് ഈ വൈദികഭാഷയുടെ അഭ്യാസത്തിനും ആരാധനാദികൾക്കും ലാഘവം വരുത്തിയതു, ദീർഘകാലത്തെ വ്യവഹാരം കൊണ്ടും മറ്റും കടംകേറിപ്പോയ സമുദായത്തിനുപകരം അതിൽ അധികം വേറെ വിധത്തിൽ സമ്പാദിച്ചതു, അനേകം ലക്ഷം ജനങ്ങളെ ഒന്നുപോലെ തൃപ്തിപ്പെടുത്തി ഭരിക്കുന്നതിനും മനുഷ്യശക്തിക്കു അപ്പുറമെന്നു തോന്നുന്ന കാര്യങ്ങളെ നിഷ്പ്രയാസമാക്കി സാധിക്കുന്നതിനും തിരുമേനിയെ ശക്തിപ്പെടുത്തിയവയും തിരുമേനിയിൽ ദൈവദത്തമായി വിളങ്ങുന്നവയുമായ വിനയം, ദീനദയാലുത്വം, ക്ഷമ, പരിപാകം, ആലോചനാശക്തി, സ്ഥിരോത്സാഹം, ദൈവാശ്രയം, സ്വേഛാവർജനം ഇത്യാദി ഏറിയൊരു സൽഗുണങ്ങൾക്കു അനേകം തിരുവെഴുത്തു വിളംബരങ്ങളെയും സർക്കുലറുത്തരവുകളെയും ജയിക്കാൻതക്ക ശക്തിയുണ്ടെന്നു ഞങ്ങളെ പഠിപ്പിച്ചതു, സുറിയാനിക്കാർ സഹവസിക്കുവാൻ സംഗതി വരുന്ന അന്യസമുദായ ജനങ്ങളുടെ ഇടയിൽ സർവ്വത്ര 'ആ സുമുഖനും സുപരിചിതനും വശ്യവചസ്സുമായ വന്ദ്യപുരുഷന്റെ ആജ്ഞയിൽ ഉൾപ്പെട്ടവരല്ലയോ' എന്നുള്ള ചോദ്യത്തോടു കൂടി ആദരിക്കപ്പെടുമാറായതു, ഇവ മുതലായി തിരുമേനിയുടെ അക്ഷീണ പരിശ്രമംകൊണ്ടു സമുദായത്തിനു വരുത്തിയിട്ടുള്ള അക്ഷയങ്ങളായ യശസ്സുകളെ ഓരോന്നായി ആലോചിക്കുമ്പോൾ ഇതുകളെ ഏതുപ്രകാരമാണു യഥായോഗ്യം വർണ്ണിക്കേണ്ടതെന്നും ഇതുകളാൽ ഞങ്ങൾക്കു തിരുമേനിയുടെമേൽ ഉള്ളതും ഉണ്ടായിരിക്കേണ്ടതുമായ പരമാർത്ഥ കൃതജ്ഞതയെ ഏതുപ്രകാരമാണു ലക്ഷ്യപ്പെടുത്തേണ്ടതെന്നും അറിയാഞ്ഞിട്ടു വാസ്തവമായി ഞങ്ങൾ കുഴങ്ങുകയാണ് ചെയ്യുന്നത്. ഇങ്ങനെ ഏറിയൊരു നിത്യസ്മാരകങ്ങൾ തനിക്കായി താൻ തന്നെ സ്ഥാപിച്ചിട്ടുള്ള തിരുമേനിക്കു ഇവയിൽ ഏതെങ്കിലും ഒന്നിനെക്കാൾ ഉൽകൃഷ്ടമായ ഒരു സ്മാരകം സ്ഥാപിക്കുവാൻ ഞങ്ങൾ ഒരുവിധത്തിലും ശക്തരല്ല. ...... തിരുമനസ്സിലെ ആത്മീയ പുത്രന്മാരായ മലങ്കരയിടവക ജനങ്ങൾ' (ഇസ്സഡ്. എം. പാറേട്ട്, *മലങ്കര നസ്രാണികൾ വാല്യം 3,* 1967, പു. 363-366).

**(ഡോ. സാമുവൽ ചന്ദനപ്പള്ളി 1991-ൽ രചിച്ച *മലങ്കരസഭാപിതാക്കന്മാർ* എന്ന ഗ്രന്ഥത്തിൽ നിന്നും)**

◆

ലേഖനം

# കഷ്ടപ്പാട്: രഹസ്യത്തിലേക്കുള്ള താക്കോൽ

പൗലോസ് മാർ ഗ്രീഗോറിയോസ്

കഷ്ടത, അത് ഏത് രൂപത്തിലായാലും, ഇല്ലാതാക്കുകയോ രക്ഷപ്പെടുകയോ ഒഴിവാക്കുകയെങ്കിലുമോ ചെയ്യേണ്ട ഒന്നായി ജനങ്ങൾ കരുതുന്നതായി തോന്നുന്നു. അടിസ്ഥാനപരമായി നല്ലതും അഭികാമ്യവുമായി കഷ്ടപ്പാടിനെ പരിഗണിക്കാൻ സന്നദ്ധരാവുന്നവർ വളരെ ചുരുക്കം. യഥാർത്ഥത്തിൽ സ്വർഗ്ഗം, പറുദീസാ, മോക്ഷം, നിർവാണം എന്നിവയെപ്പറ്റിയുള്ള നമ്മുടെ ധാരണകൾ; ആനന്ദം, ആസ്വാദനം എന്നിങ്ങനെ കഷ്ടപ്പാടിന് നേരെ കടകവിരുദ്ധമായ ചില ആശയങ്ങളിൽനിന്ന് രൂപപ്പെടുത്തിയെടുത്തിട്ടുള്ളതാണെന്ന് തോന്നുന്നു. കഷ്ടപ്പാട്, ഏത് വിധമായാലും ഒരു യാഥാർത്ഥ്യമോ അല്ലെങ്കിൽ ഒരു സാധ്യതയെങ്കിലുമോ ആയിരിക്കാനാവില്ല. ഇതാണ് മുൻപറഞ്ഞ അനുഗൃഹീതവും കാമ്യവുമായ അവസ്ഥയുടെ അവശ്യഘടകം എന്നു ധരിച്ചിരിക്കുന്നുവെന്ന് സാരം.

വേറൊരുവിധത്തിൽ ചിന്തിച്ചാൽ, കഷ്ടപ്പാട് – ഭാവനാപരമോ അഭിനയമോ യഥാർത്ഥമോ ആയിക്കൊള്ളട്ടെ–മറ്റു മനുഷ്യരുടെ സഹാനുഭൂതിയും സ്നേഹവും നേടുന്നതിനുള്ള മാർഗമായി ഉപയോഗിക്കുന്ന ആളുകളുണ്ട്. ചിലപ്പോൾ ഞാനും ആ ദിശയിൽ ചരിക്കാനുള്ള അപകടമുണ്ടെന്നു തോന്നിപ്പോകുന്നു. കഷ്ടപ്പാടിന്റെ പ്രയോജനങ്ങളെപ്പറ്റി ചില കാര്യങ്ങൾ പിന്നീടു പ്രസ്താവിച്ചുകൊള്ളാം.

എന്റെ ഒരു സുഹൃത്തായ ഡോക്ടർ ഒരിക്കലെന്നോട് ഇങ്ങനെ പറയുകയുണ്ടായി. രോഗികളായി തന്റെ അടുക്കൽ വരുന്നവരിൽ 60% പേർക്കും ശാരീരികമായ എന്തെങ്കിലും രോഗമുള്ളതായി കണ്ടുപിടിക്കുവാനാവുന്നില്ലെന്ന്. പ്രത്യേകിച്ച് നമ്മുടെ ഭാരതസംസ്കാരത്തിൽ ഒരു സർക്കാർ ആശുപത്രിയിൽ പോകാൻ വലിയ ചെലവൊന്നുമില്ലാത്ത നിലയ്ക്ക്. ഒരു ആശുപത്രിയിൽ ചികിത്സയ്ക്കു പോകാൻതക്കവിധം രോഗമുണ്ടെന്നു നിങ്ങൾ പറയുന്നപക്ഷം, കുടുംബാംഗങ്ങൾ നിങ്ങൾക്കു പ്രത്യേക പരിഗണന നൽകേണ്ടതായുണ്ട്–എപ്പോഴും കിട്ടാത്ത ഒരു പദവിയാണത്. ഇത്തരക്കാരോട് അവർക്കു കുഴപ്പമൊന്നുമില്ലെന്നു തുറന്നു പറയുന്നതാണ് അവരോടു ചെയ്യാവുന്ന ഏറ്റവും മോശമായ അപകാരമെന്ന് എന്റെ ഡോക്ടർ സുഹൃത്ത് പറഞ്ഞു. അവരെ കൂടുതൽ ഗൗരവത്തോടെ പരിഗണിക്കുന്ന മറ്റൊരു ഡോക്ടറെ തേടിപ്പോകും അവർ. അക്കാരണത്താൽ എന്റെ സുഹൃത്ത് അവർക്ക് നിരുപദ്രവകരമായ കുറെ ഗുളികകളോ കുടിക്കാൻ മരുന്നോ അല്ലെങ്കിൽ രണ്ടും കൂടിയോ നൽകുകയാണ് പതിവ്. ഈ ചികിത്സാവിധി ഫലിക്കുകതന്നെ ചെയ്യും! രോഗങ്ങൾ സ്വയം പൊറുപ്പിക്കുന്നതിന് ശരീരത്തിന് സ്വതേ ഒരു കഴിവുണ്ടല്ലോ.

ബുദ്ധമതത്തിൽ, വീണ്ടെടുക്കപ്പെടാത്ത മനുഷ്യജീവിതത്തിന്റെ അടിസ്ഥാനപരവും അഭിവ്യാപകവുമായ പ്രശ്നമെന്ന നിലയിൽ കഷ്ടപ്പാട് അഥവാ ദുഃഖം കേന്ദ്രസ്ഥാനത്ത് നിൽക്കുന്നു. ദുഃഖം എന്ന പദംകൊണ്ട് അർത്ഥമാക്കുന്നത് ഇംഗ്ളീഷിൽ suffering എന്ന വാക്കുകൊണ്ട് അഭിവ്യഞ്ജിപ്പിക്കുന്നത് മാത്രമല്ല. വിശ്രമരാഹിത്യം, സങ്കടം, അസ്വാസ്ഥ്യം, ഭാഗ്യവിപര്യയം, അസംതൃപ്തി, സമ്മർദ്ദം, സംഘർഷം, ആകുലചിന്ത, ഉൽക്കണ്ഠ, അസന്തുഷ്ടി, വേദന, കഠിനവേദന, പ്രലാപം, ഏതു രൂപത്തിലുള്ള ദുരിതവും – ഇവയെല്ലാം അതിന്റെ പരിധിയിൽ വരും. ബുദ്ധമതത്തിൽ 'ദുഃഖം', പ്രബുദ്ധതയും വിമോചനവും പ്രാപിക്കുന്നതിനുമുമ്പുള്ള മനുഷ്യജീവിതത്തിന്റെ സാർവത്രികവും അപരിഹാര്യവുമായ കൂടപ്പിറപ്പാണ്. ദുഃഖത്തിൽ നിന്നു കരകയറാനുള്ള ഏകമാർഗം അതിന്റെ മൂലകാരണം കണ്ടെത്തി അത് നശിപ്പിക്കുകയും നിർവാണമോ യഥാർത്ഥ വിമോചനമോ പ്രാപിച്ച്, ജനനത്തിന്റെയും പുനർജനനത്തിന്റെയും ശല്യഹേതുകവും അനുസ്യൂതവുമായ ചക്രവ്യൂഹത്തിൽ നിന്ന് രക്ഷപ്പെടുകയുമാണ്. മൂലകാരണം അതായത് ഹേതു എല്ലായ്പ്പോഴും തൃഷ്ണ (ആഗ്രഹം അല്ലെങ്കിൽ ആസക്തി) യാണ് – അനുഭവത്തിനുവേണ്ടിയുള്ള അത്യാവേശം, നിരവധി കാര്യങ്ങൾക്കായുള്ള ദുരാർത്തി, സമ്പാദിക്കാനും കൈവശം വയ്ക്കാനുമുള്ള അത്യാർത്തി, പ്രവർത്തിക്കാനും പ്രസംഗിക്കാനുമുള്ള തീവ്രാഭിലാഷം, പണത്തിനും സുഖത്തിനും അധികാരത്തിനും അധിനിവേശത്തിനും പ്രശസ്തിക്കും കീർത്തിക്കും വേണ്ടിയുള്ള അമിതാസക്തി– തൃപ്തിയടയുന്നതിനു വേണ്ടിയുള്ള ഒരിക്കലും സംതൃപ്തമാകാത്ത ആഗ്രഹം; തൃപ്തി ആത്യന്തികമായി ആസക്തി വർദ്ധിപ്പിക്കുന്നതേയുള്ളു. ഒരിക്കൽ തൃഷ്ണ ശമിച്ചുകഴിഞ്ഞാൽ, കഷ്ടപ്പാട് അവസാനിക്കുന്നു. 'ധർമ'ത്തിലൂടെയും – അതായത് യാഥാർത്ഥ്യത്തെ അതിന്റെ ശരിയായ സ്ഥിതിയിൽ ഗ്രഹിക്കുന്നതിലൂടെ –, സംഘത്തിലൂടെയും – അതായത് ധർമം പ്രയോഗത്തിലാക്കുന്ന സമൂഹത്തിലൂടെ –, 'വിനയ'ത്തിലൂടെയും– അതായത് ഭിക്ഷുവിനെ തൃഷ്ണയകറ്റാൻ പരിശീലിപ്പിക്കുന്ന ശിക്ഷണത്തിലൂടെ – എങ്ങനെ ആഗ്രഹത്തെ നിഗ്രഹിക്കാം എന്നതാണ് ബുദ്ധന്റെ പ്രബോധനങ്ങളുടെ മൗലികഭാഗം.



പതിമൂന്നു വയസ്സുള്ളപ്പോൾ ബുദ്ധമതത്തെപ്പറ്റി എനിക്കൊന്നും അറിഞ്ഞുകൂടായിരുന്നു. ഞാൻ വളരെയേറെ കഷ്ടത അനുഭവിച്ചറിഞ്ഞു. അന്നെനിക്ക് ബുദ്ധധർമ്മം അറിയുമായിരുന്നെങ്കിൽ കഷ്ടതയിൽനിന്നു കരകയറാനുള്ള മാർഗം അതെനിക്ക് കാണിച്ചുതരുമായിരുന്നുവെന്ന് ഞാൻ പലപ്പോഴും ചിന്തിക്കാറുണ്ട്. പക്ഷേ ഇത്തരം ചിന്ത എന്നെ എവിടേക്കും നയിക്കുന്നില്ല. കൗമാരത്തിലെ എന്റെ കഷ്ടതയെപ്പറ്റി ഒരു വിവരണം നിങ്ങൾക്കു ഞാൻ നൽകുകയാണ് വേണ്ടത്. കഷ്ടപ്പാടൊക്കെ ആരംഭിക്കുന്നതിനു മുമ്പുള്ള എന്റെ ബാല്യകാലം മിക്കവാറും പ്രശാന്തമായിരുന്നതുകൊണ്ട്, എന്നെ സംബന്ധിച്ചിടത്തോളം കൗമാരം ഒരു നരകം തന്നെയായിരുന്നു. അതിൽനിന്നു കരകയറാൻ ഞാൻ ഒരു മാർഗവും കണ്ടില്ല.

മനുഷ്യജീവിതത്തിൽ ഏറ്റവും വ്യക്തിപരവും ദൃഢബദ്ധവുമായ അനുഭവമാണ് കഷ്ടപ്പാട്. "ഞാൻ ചിന്തിക്കുന്നു, അതുകൊണ്ട് ഞാൻ ഉണ്ട്" (I think, therefore I am) എന്ന് ഡക്കാർത്ത് പറഞ്ഞുതുടങ്ങിയപ്പോൾതന്നെ അദ്ദേഹത്തിനു തെററുപറ്റി. ബുദ്ധിജീവികൾ ഒഴികെയുള്ള മിക്ക സാധാരണക്കാർക്കും പറയുവാൻ കഴിയുന്നത് ഈ വിധത്തിലായിരിക്കും: "ഞാൻ ചിന്തിക്കുന്നു, അതുകൊണ്ട് ഞാനുണ്ട്, ഞാൻ ചിന്തിക്കുന്നു..."(I think, therefore I am, I think...). ചിന്തയുടെ പ്രവർത്തനം സംബന്ധിച്ചു ഡക്കാർത്തയുടെ നിശ്ചയദാർഢ്യം സാധാരണക്കാരിൽ കാണുകയില്ല. ദൈനംദിന ജീവിതത്തിൽ നിന്ന് അകന്നുനില്ക്കുന്ന ചിന്തകർക്കാണ് ചിന്തയുടെ സുനിശ്ചിതത്വം സംബന്ധിച്ച് പറയുവാൻ കഴിയുക. നേരെമറിച്ച് ഡക്കാർത്ത് "ഞാൻ കഷ്ടപ്പെടുന്നു, അതുകൊണ്ടു ഞാൻ ഉണ്ട്" എന്ന് പറഞ്ഞുകൊണ്ട് ആരംഭിച്ചിരുന്നെങ്കിൽ ഒരുപക്ഷേ അദ്ദേഹം വളരെ ഭിന്നമായ നിഗമനങ്ങളിൽ എത്തുമായിരുന്നിരിക്കണം. കുറഞ്ഞപക്ഷം, സാധാരണക്കാർക്കു മനസ്സിലാകുന്ന രീതിയിൽ എഴുതാനെങ്കിലും അദ്ദേഹത്തിനു കഴിഞ്ഞേനേ. കാരണം, എന്റെ കഷ്ടപ്പാട് എന്റേതുമാത്രം. തികച്ചും വ്യക്തിപരമായി, ഉറ്റരീതിയിൽ. മറ്റുള്ളവർക്ക് മനസ്സിലായില്ലെങ്കിലും എനിക്കത് ഒരിക്കലും

സംശയിക്കാനാവില്ല. സാർവ്വത്രികനായ “ഞാൻ” ഒരു ചിന്തകൻ എന്നതിനേക്കാൾ കൂടുതലായി കഷ്ടപ്പെടുന്നവനാണ്. ചെക്കോസ്ളോവാക്കിയക്കാരനായ ദാർശനികനും നോവലിസ്റ്റുമായ മിലാൻ കുണ്ടേറ ഈ വസ്തുത *Immortality* (അനശ്വരത) എന്ന നോവലിൽ പറഞ്ഞിട്ടുണ്ടെന്നാണെന്റെ ഓർമ്മ.

..................

കഷ്ടാനുഭവത്തിന്റെ അർത്ഥം സംബന്ധിച്ച ചർച്ചയോടു കൂടിയാണ് ഈ അദ്ധ്യായം ആരംഭിച്ചത്. ബുദ്ധമതത്തോട് എനിക്ക് ബഹുമാനമുണ്ടെങ്കിലും ബുദ്ധമതരീതിയിൽ കഷ്ടാനുഭവപ്രശ്നത്തെ മനസ്സിലാക്കാൻ എനിക്കു കഴിയുന്നില്ല. കഷ്ടാനുഭവത്തെ മനസ്സിലാക്കുകയും കൈകാര്യം ചെയ്യുകയും ചെയ്യുന്ന യവന രീതിയും ക്രിസ്തീയരീതിയും എന്നെ കൂടുതലായി അമ്പരപ്പിച്ചിട്ടേയുള്ളു.

കഷ്ടാനുഭവത്തെപ്പറ്റി പ്രതിപാദിച്ചിട്ടുള്ളവരിൽ യവനരിൽ സ്റ്റോയിക്ക് വിഭാഗക്കാർ മുമ്പിലാണ്. അവരുടെ വലിയ ഗുണം കാണിക്കുന്ന പദമാണ് Apatheia (അതിന്റെ അർത്ഥം നിർവ്വികാരതയെന്നോ ഉദാസീനതയെന്നോ അല്ല). അക്ഷരാർത്ഥത്തിൽ apatheia ‘കഷ്ടാനുഭവമല്ലായ്ക’ (non-suffering) എന്നു തർജമചെയ്യാം. അവരെ സംബന്ധിച്ചിടത്തോളം സന്തുഷ്ടി (eudaimonia), സ്വാതന്ത്ര്യം (eleutheria) എന്നിവയുടെ പര്യായമായമാണത്. Apatheia എന്നതിനു impassibility എന്നു പറയുന്നതാണു കൂടുതൽ ശരി. അരിസ്റ്റോട്ടിലാണ് ഇത് ആദ്യമായി ‘കഷ്ടാനുഭവത്തിന് കഴിവില്ലാത്ത’ എന്ന അർത്ഥത്തിൽ ഉപയോഗിച്ചത്. സ്റ്റോയിക്കു വിഭാഗക്കാർ ദൈവത്തെ പരാമർശിക്കാൻ ഈ പദം ഉപയോഗിച്ചു. Apatheia ദൈവത്തിന്റെ ഒരു വിശേഷണമാണ്. ദൈവത്തിന് കഷ്ടാനുഭവം സാധ്യമല്ല. അദ്ദേഹം നിർവികാരനാണ്. കഷ്ടാനുഭവസീമയ്ക്ക് അപ്പുറമാണ്. മനുഷ്യരാശിയുടെ ആദർശവും അതായിരിക്കണം. കഷ്ടാനുഭവത്തിനുമപ്പുറം; കഷ്ടാനുഭവത്താൽ ബാധിക്കപ്പെടാതെ. ദൈവത്തിന്റെ നിർവികാരത സ്റ്റോയിക്കുകാരുടെ സാന്മാർഗ്ഗിക മാനദണ്ഡമായി. സ്റ്റോയിക്കുകാർ എല്ലാവികാരങ്ങളിൽനിന്നുമുള്ള സ്വാതന്ത്ര്യം സൂചിപ്പിക്കാൻ apatheia എന്ന പദം ഉപയോഗിച്ചു. ഒരു സംഭവത്താലും സ്പർശിക്കപ്പെടാത്ത ഒരവസ്ഥ. ദൈവികമായ നിർവികാരത അഥവാ ഏതു ബാഹ്യസാഹചര്യങ്ങളിൽ നിന്നുമുള്ള വ്യതിരിക്തത, സമചിത്തത. എ.ഡി. 55 നും 135 നും ഇടയ്ക്കു ജീവിച്ചിരുന്ന മഹാനായ സ്റ്റോയിക് ദാർശനികനായ എപ്പിക്ടേറ്റസ് കൂടുതൽ വ്യക്തമായി ഉപന്യസിച്ച സിദ്ധാന്തം ക്രിസ്ത്യാനികളെ സ്വാധീനിച്ചിരുന്നു. യഥാർത്ഥത്തിൽ സന്തുഷ്ടനാവണമെങ്കിൽ ഒരുവൻ ഭാഗധേയത്തിന്റെ ഭാഗ്യവിപര്യയങ്ങളിൽ നിന്നോ വേദനയോ സുഖാനുഭൂതിയോ സ്വാധീനിക്കുന്നതിൽനിന്നോ അവയോടു പ്രതിസ്പന്ദിക്കുന്ന അവസ്ഥയിൽ നിന്നോ സ്വതന്ത്രനാകണമെന്നർത്ഥം. നമുക്കു നിയന്ത്രിക്കുവാൻ കഴിയാത്തതോ അധികാരമില്ലാത്തതോ ആയ കാര്യങ്ങൾക്കു വിധേയമായിരുന്നുകൂടാ നമ്മുടെ സന്തുഷ്ടി. അതു ഒരു മനുഷ്യന്റെ സ്വത്വത്തിനും അവന്റെ ഇച്ഛാശക്തിക്കും പൂർണ്ണമായും വിധേയമായിരിക്കണം. അങ്ങനെയാവുമ്പോൾ കഷ്ടാനുഭവത്തിന് നമ്മുടെമേൽ യാതൊരു അധികാരവുമുണ്ടായിരിക്കുകയില്ല. അതാണു സ്വാതന്ത്ര്യം. അതാണു സന്തുഷ്ടി. സ്വയം ഭരണം (autonomy) സംബന്ധിച്ച അത്യന്താധുനികാശയത്തിന് അതു ഒരു പരിധിവരെ അടിസ്ഥാനം നല്കുന്നതായും തോന്നുന്നു. നിഷ്കാമകർമ്മത്തോടുകൂടിയ സമചിത്തതയാണ് ഇന്ത്യൻ വിജ്ഞാനത്തിന്റെ സാരാംശമെന്ന് ഇന്ത്യൻ പ്രധാനമന്ത്രിയായിരുന്ന രാജീവ്ഗാന്ധി ഒരിക്കൽ പറയുകയുണ്ടായി “Unflappability is the better part of valor.” ഇന്ത്യൻ വിജ്ഞാനത്തിന്റെ സാരാംശമാണെങ്കിലും അല്ലെങ്കിലും അത് ബുദ്ധിപൂർവമായി. പിന്നീട് അതിലേക്കു വരാം.

*Civilization and its Discontents*[1] എന്ന ഗ്രന്ഥത്തിൽ ഫ്രോയിഡ് കഷ്ടാനുഭവത്തെ മൂന്നിനമായി ലളിതവൽക്കരിക്കുന്നുണ്ട്. 1) പ്രകൃതിയുടെ മേൽത്തരം ശക്തിയാൽ ഉണ്ടാകുന്നവ. ഉദാ. വെള്ളപ്പൊക്കം, ഭൂകമ്പം, വരൾച്ച തുടങ്ങിയവ. 2) നമ്മുടെ ശരീരങ്ങളുടെ ചീയലും അന്തിമമായ മരണവും നിമിത്തമുണ്ടാകുന്നവ. ഉദാ. രോഗങ്ങൾ. 3) നമ്മുടെ സാമൂഹിക ബന്ധങ്ങളുടെയും സ്ഥാപനങ്ങളുടെയും പോരായ്മകൾ നിമിത്തമുണ്ടാകുന്നവ. ആദ്യം പറഞ്ഞതു രണ്ടും അനിവാര്യമാണെന്ന് അദ്ദേഹം പറഞ്ഞു. അവയിലധികപങ്കും തടയാൻ കഴിയുന്നവയാണെന്ന് നാം ഇക്കാലത്തു പറയാറുണ്ടെങ്കിലും മൂന്നാമത്തേതിന് അദ്ദേഹം പരിഹാരമായി നിർദ്ദേശിച്ചത് എല്ലാ പ്രശ്നങ്ങളുടെ നേർക്കും കൂടുതൽ യുക്തിപൂർവ്വവും മനോരോഗവിമുക്തവുമായ സമീപനമാണ്–അന്തിമമായി “മത”മെന്ന വ്യാമോഹത്തെ ഒഴിവാക്കലും. എന്റെ ദൃഷ്ടിയിൽ ഇത് അതീവ ലളിതവൽക്കരിച്ചതും ചപലവുമായ സമീപനമാണ്. അത് ചർച്ചപോലും അർഹിക്കുന്നില്ല.

**ഈ ലോകത്തിലെ ജീവിതത്തിന്റെ നിഗൂഢതയിലേയ്ക്കുള്ള താക്കോൽ കഷ്ടാനുഭവമാണ്. അതുകൊണ്ടാണ് എല്ലാ കഷ്ടാനുഭവങ്ങളിൽ നിന്നും സ്വതന്ത്രനാണെന്നു നാം കരുതുന്ന ദൈവം സ്വയമായി ഭൂമിയിലവതരിച്ച് സ്വയം അതിന്റെ ഭാഗമായിത്തീരാൻ തീരുമാനിച്ചത്. അവിടെയാണ് അത്യുൽകൃഷ്ടമായ, അതിശ്രേഷ്ഠമായ രഹസ്യം (mystery). ഇന്നു ദൈവം ക്രിസ്തുവിൽ, നമ്മിൽ കഷ്ടമനുഭവിച്ചുകൊണ്ടിരിക്കുന്നു.**

സന്യാസത്തിലെന്നപോലെ നാം സ്വയം തെരഞ്ഞെടുക്കുന്ന കഷ്ടപ്പാടുകളുണ്ട്. മാതാപിതാക്കന്മാരുടെ സ്നേഹത്തിലും മറ്റുള്ളവർക്കുവേണ്ടി അനുഷ്ഠിക്കുന്ന വ്യക്തിപരത്യാഗത്തിലും ഇതുതന്നെ കാണാം. മറ്റു മനുഷ്യർ അടിച്ചേൽപ്പിക്കുന്ന കഷ്ടാനുഭവമാണു മറ്റൊരിനം. അബദ്ധംമൂലം സംഭവിക്കുന്നതോ സോദ്ദേശ്യം അടിച്ചേൽപ്പിക്കുന്നതോ അജ്ഞതമൂലമുണ്ടാകുന്നതോ ആകാം അത്. പൈതൃകമായി നാം ആർജ്ജിച്ചിട്ടുള്ള ഇന്നത്തെ നമ്മുടെ കായികവും സാമൂഹികവുമായ പരിതോവസ്ഥ സൃഷ്ടിക്കാൻ പൂർവതലമുറകൾ അനുഷ്ഠിച്ചിട്ടുള്ള കാര്യങ്ങൾ നിമിത്തം ഉണ്ടായിട്ടുള്ള കഷ്ടാനുഭവം മറ്റൊന്നാണ്. സ്നേഹവും കരുതലും ഇല്ലാതെപോയതിനാൽ, ആവശ്യത്തിനു ജീവിതവിഭവങ്ങൾ ലഭ്യമല്ലാതെ വന്നതിനാൽ, ഉളവായ കഷ്ടാനുഭവം വേറൊരിനം. മറ്റുള്ളവരുടെ കഷ്ടാനുഭവത്തോടുള്ള സഹാനുഭൂതി ഉണർത്തുന്ന കഷ്ടാനുഭവമാണു മറ്റൊരിനം. മടയത്തരവും വിവേകരാഹിത്യവും മൂലം സ്വയം വരുത്തിവയ്ക്കുന്ന കഷ്ടാനുഭവം വേറെ ഒരു ഗണമാണ്. പ്രകൃതിസഹജവും അല്ലാത്തതുമായ അപകടങ്ങൾ മൂലം കഷ്ടാനുഭവമുണ്ടാകാറുണ്ട്. ഒരാളുടെ ജീവിതത്തിലെ പദവിയോ തൊഴിലോ നിമിത്തം ഉണ്ടാകുന്ന കഷ്ടാനുഭവങ്ങളും, ആധുനിക ജീവിതത്തിലെ അസ്വസ്ഥതകളും ഞെരുക്കങ്ങളും അതിപ്രയത്നങ്ങളും ഹേതുവായുണ്ടാകുന്ന കഷ്ടാനുഭവവുമുണ്ട്. ആശങ്കകളും വിരസതയും വിട്ടുമാറാത്ത കുറ്റബോധവും ഉണർത്തുന്ന കഷ്ടാനുഭവങ്ങളാണു മറ്റൊരിനം. അനീതിയുടെ ഘടനകൾ അടിച്ചേൽപ്പിക്കുന്നവയാണു ഇനിയുമൊരിനം. കഷ്ടതകൾ ഇങ്ങനെ അനേകം വിധം.

വ്യക്തിഗതമായ കഷ്ടാനുഭവത്തിന്റെ കാരണം തേടിപ്പോകേണ്ടതില്ലെന്നും അനർഹമായ കഷ്ടാനുഭവത്തിന്റെ പ്രശ്നങ്ങൾ ദാർശനികമായി പരിഹരിക്കാൻ നോക്കേണ്ടതില്ലെന്നുമാണ് ക്രിസ്തീയ പാരമ്പര്യം എന്നെ പഠിപ്പിച്ചിട്ടുള്ളത്. സ്വയംശിക്ഷണവും സഹാനുഭൂതിയും പരിശീലിക്കാൻ എന്റെ മാർഗ്ഗത്തിൽ വരുന്ന കഷ്ടാനുഭവത്തെ ഉപയോഗിക്കുകയാണ് എന്റെ കർത്തവ്യം. എന്തുകൊണ്ടാണ് നമ്മൾ കഷ്ടമനുഭവിക്കേണ്ടതെന്ന് എനിക്കറിഞ്ഞുകൂടാ. എന്നാൽ കഷ്ടാനുഭവമില്ലാത്തിടത്തു സ്വഭാവവികസനം നടക്കുന്നില്ലെന്ന് എനിക്കറിയാം. മറ്റുള്ളവരുടെ കഷ്ടതകളിൽ നാം പ്രവേശിക്കുന്നതുകൊണ്ടും നമ്മുടെ കഷ്ടതകളിൽ മറ്റുള്ളവരെ പങ്കെടുപ്പിക്കുന്നതുകൊണ്ടും ഒരുപരിധിവരെ സഹാനുഭൂതി പഠിക്കാനും പഠിപ്പിക്കാനും നമുക്കു കഴിയുമെന്ന് ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. കഷ്ടാനുഭവമാണു സ്നേഹത്തിന്റെ മാർഗ്ഗമെന്നു തോന്നുന്നു–ഇഹത്തിലെങ്കിലും.

കഷ്ടാനുഭവം സ്വതവേ വാതിൽ തുറക്കുന്നില്ല. താക്കോൽ തിരിക്കണം. സ്നേഹത്താൽ കഷ്ടാനുഭവത്തെ രൂപാന്തരപ്പെടുത്തണം. അതിനെ വിഷമാക്കാനാണ് വിദ്വേഷവും നിരാശയും ഉദ്യമിക്കുക. കഷ്ടതകൾ നിറഞ്ഞ എന്റെ കൗമാരത്തിൽ കടുത്ത നിരാശയോടു ഞാൻ അടുത്തെത്തിയെങ്കിലും ഞാൻ പൂർണ്ണമായി വഴങ്ങിക്കൊടുത്തില്ല എന്നതിൽ ദൈവത്തോടു നന്ദിയുള്ളവനാണ്. പ്രത്യാശയിൽ തൂങ്ങിക്കിടക്കുവാൻ അല്പമായ എന്റെ വിശ്വാസം ഉതകി.

ഈ ലോകത്തിലെ ജീവിതത്തിന്റെ നിഗൂഢതയിലേയ്ക്കുള്ള താക്കോൽ കഷ്ടാനുഭവമാണ്. അതുകൊണ്ടാണ് എല്ലാ കഷ്ടാനുഭവങ്ങളിൽ നിന്നും സ്വതന്ത്രനാണെന്നു നാം കരുതുന്ന ദൈവം സ്വയമായി ഭൂമിയിലവതരിച്ച് സ്വയം അതിന്റെ ഭാഗമായിത്തീരാൻ തീരുമാനിച്ചത്. അവിടെയാണ് അത്യുൽകൃഷ്ടമായ, അതിശ്രേഷ്ഠമായ രഹസ്യം (mystery). ഇന്നു ദൈവം ക്രിസ്തുവിൽ, നമ്മിൽ കഷ്ടമനുഭവിച്ചുകൊണ്ടിരിക്കുന്നു.

(പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സ്നേഹത്തിന്റെ സ്വാതന്ത്ര്യം: ഒരു മഹാ രഹസ്യം എന്ന ആദ്ധ്യാത്മിക ആത്മകഥയിൽ നിന്നും. വിവർത്തനം: എം. കുര്യൻ)

◆

ലേഖനം

# സൗഖ്യം വരുന്നത് മരുന്നുകളിൽ നിന്നല്ല

ഫാ. ഡോ. കെ. എം. ജോർജ്



വ്യക്തിപരമായിട്ട് എനിക്ക് കുറെ വർഷങ്ങളായിട്ട് ആരോഗ്യത്തെക്കുറിച്ചും അസുഖത്തെക്കുറിച്ചും ഒക്കെ കൂടുതൽ ചിന്തിക്കുവാനുള്ള അവസരം വന്നു. ദിവസവും അങ്ങനെയുള്ള ആളുകളെ, പ്രത്യേകിച്ചും ക്യാൻസർ വന്ന് കീമോ തെറാപ്പിയൊക്കെ നടത്തുന്ന ആളുകളെ കാണുന്നതിനും സന്ദർശിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനുമൊക്കെ അവസരമുണ്ടായപ്പോൾ രോഗത്തിന്റെ കാഠിന്യത്തെക്കുറിച്ചും മനുഷ്യജീവിതത്തിൽ രോഗം വരുത്തുന്ന മാറ്റങ്ങളെക്കുറിച്ചും സൗഖ്യത്തെക്കുറിച്ചുള്ള നമ്മുടെ ധാരണയും അങ്ങനെയുള്ള കാര്യങ്ങൾ കൂടുതൽ ചിന്തിക്കാനായിട്ട് ഇടയായി.

പരുമല എന്നു പറയുന്നത് സൗഖ്യം നൽകുന്ന ഒരു ഉറവിടമാണ്. കൃപയുടെ ഉറവിടം, സൗഖ്യത്തിന്റെ ഉറവിടമായിട്ടാണ് നമ്മൾ ഈ മണ്ണിനെ കാണുന്നത്. അതുകൊണ്ടാണ് ഇത്രയധികം ആളുകൾ ജാതിമതഭേദമെന്യേ ഇവിടെ കൂടുന്നത്.

നമുക്ക് ദൈവത്തിൽ നിന്നുള്ള സൗഖ്യത്തെക്കുറിച്ച് കൂടുതൽ ചിന്തിക്കുന്നതിനും പരസ്പരം പ്രാർത്ഥിക്കുന്നതിനും സാധിക്കണം.

ഞാനിപ്പോൾ മനസ്സിലാക്കുന്ന ഒരു സംഗതി, സൗഖ്യമെന്നു പറയുന്നത് മരുന്നുകളിൽ നിന്നല്ല വരുന്നത്. മരുന്നുകൾ പല ഉപാധികൾ എന്നപോലെ ഒരു ഉപാധി എന്നു മാത്രമേയുള്ളൂ. സൗഖ്യമെന്നു പറയുന്നത് നമ്മിൽനിന്നു തന്നെ വരുന്നതാണ്. ദൈവത്തിന്റെ കൃപ നമ്മളിൽ ആവസിച്ച് നമ്മൾ അങ്ങോട്ടുമിങ്ങോട്ടും നൽകുന്ന സൗഖ്യമാണ്. മനുഷ്യൻ മാത്രമല്ല ഈ മരങ്ങളും സൗഖ്യം നൽകുന്നുണ്ട്. മണ്ണ് സൗഖ്യം നൽകുന്നുണ്ട്. വായു സൗഖ്യം നൽകുന്നുണ്ട്. സൂര്യന്റെ വെളിച്ചം നമുക്ക് സൗഖ്യം നൽകുന്നുണ്ട്. അപ്പോൾ ഇതെല്ലാം നമ്മൾ ഓർത്തെങ്കിൽ മാത്രമേ ഈ സൗഖ്യത്തിന്റെ ഉറവിടമെന്താണെന്ന് നമുക്ക് മനസ്സിലാവുകയുള്ളൂ.

നമ്മൾ പെട്ടെന്ന് ഗുളിക എടുത്ത് വായിലിട്ടു, അല്ലെങ്കിൽ ഇഞ്ചക്ഷൻ എടുത്തു, അല്ലെങ്കിൽ ഓപ്പറേഷൻ നടത്തി, അതുകൊണ്ടാണ് സൗഖ്യം വന്നത്, ഡോക്ടറുടെ വൈദഗ്ദ്ധ്യം കൊണ്ടാണ് സൗഖ്യം എന്നൊക്കെ വിചാരിക്കുന്നുണ്ട്. ഒരു ചെറിയ ഭാഗം മാത്രമേ അതിൽ ശരിയുള്ളൂ. ബാക്കി മുഴുവൻ ദൈവം നൽകിയിരിക്കുന്ന ഈ സൃഷ്ടിയിൽ നിന്നുള്ള സൗഖ്യമാണ്.

നമ്മുടെ ചുറ്റുപാടുമുള്ള ഈ സൃഷ്ടി ഒരിക്കലും മലിനമാകരുത്. നമ്മൾ ഈ മണ്ണിൽ തൊടുമ്പോൾ മണ്ണിൽ നിന്ന് ഒരു ശക്തി നമ്മിലേക്ക് പ്രവഹിക്കും. നമ്മൾ മറ്റൊരാളിനെ തൊടുമ്പോൾ, സ്നേഹത്തോടും ആർദ്രതയോടും കൂടി തൊടുകയാണെങ്കിൽ ഒരു ശക്തി അങ്ങോട്ടുമിങ്ങോട്ടും പ്രവഹിക്കും. ഇത് സൗഖ്യം നൽകുന്ന ശക്തിയാണ്. പരസ്പരം പ്രചോദിപ്പിക്കുന്ന ആദ്ധ്യാത്മികമായ ശക്തിയാണ്. ഇതാണ് നമ്മുടെ പരിസ്ഥിതിയെക്കുറിച്ചുള്ള സങ്കല്പം.

നമ്മുടെ സൗഖ്യം ദൈവത്തിന്റെ സൃഷ്ടിയുടെ സൗഖ്യത്തോടു ബന്ധപ്പെട്ടിരിക്കുന്നു. നമ്മുടെ ജീവൻ ദൈവം നൽകിയിരിക്കുന്ന ഈ എല്ലാ സസ്യലതാദികളുടെയും മൃഗങ്ങളുടെയും ജീവനോടും ബന്ധപ്പെട്ടിരിക്കുന്നു. അതിനു വേണ്ടി കൂടി നമ്മൾ കരുതണം; പ്രാർത്ഥിക്കണം. അതിനെ സംരക്ഷിക്കണം. എങ്കിൽ മാത്രമേ ദൈവത്തിന്റെ രക്ഷ എന്താണ് എന്ന് നമുക്ക് ഈ ലോകത്തോട് അറിയിക്കാൻ സാധിക്കുകയുള്ളൂ എന്നുള്ളത് കൂടി നാം ഓർത്തിരിക്കണം.

**(സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് സൊസൈറ്റി പരുമലയിൽ നടത്തിയ കുടുംബ സംഗമത്തിൽ ചെയ്ത പ്രസംഗത്തിന്റെ പ്രസക്തഭാഗം)**

# സഭാ ഭരണത്തിന് സമിതി

## മാർ ക്ലീമ്മിസ് അസോസിയേഷൻ യോഗത്തിൽ അദ്ധ്യക്ഷനാകും

പരുമല: പ. എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗങ്ങളുടെയും സഭാ വർക്കിംഗ് കമ്മിറ്റിയുടെയും സംയുക്ത യോഗം ജൂലൈ 7-നു ചേർന്ന് സഭാഭരണ സംബന്ധമായ തുടർ ക്രമീകരണങ്ങൾക്കായി തീരുമാനങ്ങൾ കൈക്കൊണ്ടു. സഭാ ഭരണത്തിൽ പ. ബാവാ തിരുമേനിയെ സഹായിക്കുന്നതിനായി കുറിയാക്കോസ് മാർ ക്ലീമ്മീസ്, യൂഹാനോൻ മാർ മിലിത്തോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യാക്കൂബ് മാർ ഐറേനിയോസ്, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് എന്നീ മെത്രാപ്പോലീത്താമാരടങ്ങിയ സമിതി രൂപീകരിച്ചു.

ഒക്ടോബർ 14-നു പരുമലയിൽ കൂടുവൻ നിശ്ചയിച്ച് കല്പന നൽകിയരിക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കൃത്യ സമയത്ത് നടക്കുന്നതിനു വേണ്ട എല്ലാ ക്രമീകരണങ്ങളും മുൻ കൂട്ടി പരിശുദ്ധ ബാവാ തിരുമേനി ചെയ്തിട്ടുണ്ട്. തന്റെ അനാരോഗ്യം മൂലം അസോസിയേഷൻ യോഗത്തിൽ അധ്യക്ഷത വഹിക്കുവാൻ പറ്റാതെ വരുന്ന സാഹചര്യത്തിൽ സഭയുടെ ഭരണഘടനപ്രകാരം സീനിയർ മെത്രാപ്പോലീത്ത കുര്യാക്കോസ് മാർ ക്ലീമീസിനെ അസോസിയേഷൻ നടത്തിപ്പിന്റെ എല്ലാ കാര്യങ്ങൾക്കും മേൽനോട്ടം വഹിക്കുന്നതിനും അധ്യക്ഷത വഹിക്കുന്നതിനും ജൂലൈ 3-നു നൽകിയ കൽപനയിൽ കൂടെ ചുമതലപ്പെടുത്തിയിട്ടുണ്ട്. ആ കൽപന സ്വീകരിച്ച കുര്യാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്ത പരിശുദ്ധ ബാവ തിരുമേനിയുടെ ആജ്ഞപ്രകാരം എല്ലാ കാര്യങ്ങളും നടത്തുന്നതിനുള്ള സന്നദ്ധത അറിയിച്ചിട്ടുണ്ട്.

# ഹർജി പിൻവലിച്ചു

ന്യൂഡൽഹി: കോതമംഗലം വി. മാർതോമൻ ചെറിയപള്ളിക്കെതിരെ പാത്രിയർക്കീസ് വിഭാഗം സമർപ്പിച്ച SLP പിൻവലിച്ചു. മലങ്കര ഓർത്തഡോക്സ് സഭക്കു വേണ്ടി അഡ്വ. സി. യു. സിംഗ്, അഡ്വ ഇ. എം. സദ്റുൾ അനാം എന്നിവർ ഹാജരായി.

വാർത്തകൾ

# St. Thomas Mission, Bhilai steps into its Golden Jubilee Year

The Malankara Orthodox Syrian Church's St. Thomas Mission, with its Headquarters in Bhilai, Chattisgarh, entered into its 50th year of service on July 3rd, 2021. The year-long Golden Jubilee Celebrations were inaugurated H.G. Dr. Joseph Mar Dionysius, the present Director of St. Thomas Mission, after Holy Qurbana on Saturday, 3rd July, 2021 at St. Thomas Mission Chapel, Bhilai. Established on 3rd July 1972 by the then Supreme Head of the Church, His Holiness, Baselios Mar Thoma Mathews I, the Mission developed in the Diocese of Kolkata - which encompasses states as far apart as Chattisgarh, Madhya Pradesh and Odisha, to West Bengal, Assam and Nagaland as well - under the able guidance, tireless work and selfless service of the late Dr. Stephanos Mar Theodosius. The current Metropolitan, HG Dr Joseph Mar Dionysius, who took over as Director in 2009, continued the tradition by ensuring that St. Thomas Mission remained active in many social projects, like feeding the hungry around Government hospitals, empowering jail inmates to prepare for rehabilitation, offering support to the needy and the homeless, and more recently, offering aid to many categories of people who lost their health, their jobs, or their income during the pandemic. It's biggest contribution to society has been in its ability to provide affordable, quality education through its Institutions - the *balawadis*, schools and colleges - spread all over the Diocese.

From July 3rd, 2021, the start of St Thomas Mission's year-long Golden Jubilee Celebrations, several specific, new Charitable Projects are evisaged in the educational, ecological, and developmental fields. These are to be implemented through the various Churches and the Schools under St. Thomas Mission and Diocese, who have imbibed the Spirit of Mission as understood over the last 50 years by its Faith Leaders. It is also expected to motivate students, staff, parishioners and the local communities around the institutions.

The following are some of the newly Proposed Golden Jubilee Projects envisaged by St Thomas Mission:

1. About 1500 students who are facing financial constraints due to the pandemic, to be provided with educational support of Rs. 10,000/- each .

2. Students who have lost their parents shall be provided free education in that particular institution till the completion of their studies.



3. Model Organic Farms are to be set up to make an awareness and motivate the people to adopt better agricultural practices.

4. Educational Institutions would offer free specialised training in Computers, Spoken English, Soft skill development programmes etc., for local students and youth who are in need.

5. All Educational Institutions are to offer After- School Care and Bridge Classes for local students and youth

6. Finances for Medical and General Higher Education: Support for the poor and marginalised in hospitals. Identifying and Sponsoring children for higher education - including professional studies, medical and para-medical courses.

7. It is aimed that all the 50 Parishes and Congregations in the Diocese shall undertake at least one Charitable / Developmental project in this Jubilee Year.

*Amazing Grace*, a spiritual autobiography by Fr. Dr. Abraham Oommen was released in the meeting. Fr. Thomas Ramban, Diocesan secretary, Fr. George C. V and Fr. Kurian John also spoke on the occasion.

പുസ്തകം









കോട്ടയം പഴയ സെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന മലങ്കര സഭാ തേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തയുടെ 112-ാം ഓർമപ്പെരുന്നാൾ കൊടിയേറ്റ് ഫാ. ഡോ. ബി. വർഗീസ് നിർവഹിച്ചു. ഫാ. ഡോ. ഷാജി പി. ജോൺ സംബന്ധിച്ചു.

വചനതീർത്ഥം

# ക്രിസ്തുമൂലം സാത്താന്റെ പരാജയം

## (പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായർ വി. മർക്കോസ് 3:20-30)



**ഫാ. വിനോദ് ജോർജ്**

**(മാനേജർ, വെട്ടിക്കൽ ദയറാ)**

യേശുക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തനങ്ങളിൽ തന്നോടൊപ്പം കൂടിയ ജനക്കൂട്ടത്തിന് വിവിധ ഉദ്ദേശ്യങ്ങളും ലക്ഷ്യങ്ങളും ആണ് ഉണ്ടായിരുന്നത്. സത്യസന്ധമായ ആത്മീയത, രോഗസൗഖ്യം, ഭക്ഷണം, യേശുവിനെ വിമർശിക്കുക തുടങ്ങിയവയെല്ലാം അവരുടെ ലക്ഷ്യങ്ങളായിരുന്നു. യേശുവിനെ ആദ്യമായി കാണുന്നവരും യെരുശലേമിൽ നിന്നു വന്ന ശാസ്ത്രിമാരും അവരുടെ ചാർച്ചക്കാരും വിമർശിക്കുന്നവരുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു.

യേശുവിന് ബുദ്ധിഭ്രമം ഉണ്ടെന്ന് പറഞ്ഞ് പരിഹസിക്കുവാനും അവനെ പിടിക്കുവാനും വന്നവരെ ഉപമകൾക്കൊണ്ട് പരാജയപ്പെടുത്തുന്ന ക്രിസ്തുവിനെയാണ് ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗത്ത് നാം ദർശിക്കുന്നത്. വി. മർക്കോസ് 3: 20-30.

### ക്രിസ്തുവിനെ ഞെരുക്കുന്ന പുരുഷാരം

ക്രിസ്തുവിനെ പിൻപറ്റുന്ന ജനക്കൂട്ടം ദിവസംതോറും വർദ്ധിക്കുകയായിരുന്നു. വാ. 20 'അവർക്കു ഭക്ഷിപ്പാൻ പോലും വയ്യാത്തവണ്ണം പുരുഷാരം പിന്നെയും തിങ്ങിക്കൂടി വന്നു.' ജനക്കൂട്ടത്തിൽ പല സ്വഭാവക്കാർ ഉണ്ട്. ഇംഗ്ലീഷിൽ 'ഭ്രൗഡ്' എന്ന വാക്കുകൊണ്ട് അർത്ഥമാക്കുന്നത് നിയതമായ ഒരു ലക്ഷ്യമില്ലാത്തവരും പലവിധ ഉദ്ദേശ്യങ്ങളോടുകൂടിയ ജനസഞ്ചയം എന്നതാണ്. അതുപോലെ പലവിധ ലക്ഷ്യങ്ങളുമായി യേശുവിന്റെ കൂടെ ജനം തിങ്ങിക്കൂടി. അത് യേശുവിനും ശിഷ്യന്മാർക്കും പലതരത്തിലുള്ള ബുദ്ധിമുട്ടുകൾക്കും പ്രയാസങ്ങൾക്കും ഇടയാക്കി. അതിൽ ഒന്നാണ്, ഭക്ഷണം കഴിക്കുവാൻ പോലും സാധിക്കാതെ വന്നു എന്നുള്ളത്.

വി. ലൂക്കോസ് 12:1 'പുരുഷാരം തമ്മിൽ ചവിട്ടുവാൻ തക്കവണ്ണം ആയിരം ആയിരമായി തിങ്ങിക്കൂടി.' അടുത്തുനിന്നും ദൂരെനിന്നും എല്ലാ പട്ടണങ്ങളിൽ നിന്നും കാൽനടയായും ഓടിയും ജനം കൂടിക്കൊണ്ടിരുന്നു. വരുന്നവരും പോകുന്നവരും വളരെയായിരുന്നു. വി. മത്തായി 4:25 'ഗലീല, ദെക്കപ്പൊലി, യെരുശലേം, യെഹൂദ്യ, യോർദ്ദാനക്കരെ എന്നീ ഇടങ്ങളിൽ നിന്നു വളരെ പുരുഷാരം അവനെ പിന്തുടർന്നു.'

യേശു ഇരിക്കുന്ന വീടിന്റെ വാതിൽക്കൽപ്പോലും ഇടമില്ലാത്തവണ്ണം ജനം വന്നുകൂടി (വി. മർക്കോസ് 2:2), യേശുവിനെ തൊടേണ്ടതിനു തിക്കിതിരക്ക് അനുഭവപ്പെട്ടു (വി. മർക്കോസ് 3:10), യേശുവിന്റെ അമ്മയും സഹോദരങ്ങളും അവന്റെ അടുക്കൽ വന്നിട്ട്, പുരുഷാരം നിമിത്തം അവനോടു അടുപ്പാൻ കഴിഞ്ഞില്ല (വി. ലൂക്കോസ് 8:19).

### ക്രിസ്തുവിനെ പരിഹസിക്കുന്ന ജനം

യേശുവിന്റെ ചാർച്ചക്കാരും യരുശലേമിൽ നിന്നു വന്ന ശാസ്ത്രിമാരും ഉൾപ്പെടെ അവനെ പരിഹാസപാത്രമാക്കുവാൻ പലതവണ ശ്രമിച്ചത് വി. വേദപുസ്തകത്തിൽ കാണുന്നു. ഇന്നത്തെ വി. വേദവായനയിൽ യേശുവിന്റെ ചാർച്ചക്കാർ പോലും പറയുന്നത് അവനു 'ബുദ്ധിഭ്രമം' ഉണ്ട് എന്നാണ് (വാ.21). ശാസ്ത്രിമാർ പറയുന്നത് യേശുവിന് 'ബേയെത്സെബൂർ' ഉണ്ട് എന്നാണ് (വാ.22).

ശാസ്ത്രിമാർക്കും പരീശന്മാർക്കും യേശുവിന്റെ അത്ഭുതങ്ങളെയും അടയാളങ്ങളെയും നിരസിക്കുവാനോ അംഗീകരിക്കുവാനോ കഴിഞ്ഞില്ല. അവർ യേശുവിന്റെ ശക്തി ദൈവത്തിൽ നിന്നാണെന്ന് അംഗീകരിക്കുകയില്ല. അംഗീകരിച്ചാൽ യേശുവിനെ അവർക്കു സ്വീകരിക്കേണ്ടതായി വരും. അതുകൊണ്ടാണ് അവർ യേശുവിനുള്ളത് സാത്താന്യ ശക്തിയാണെന്നു പറഞ്ഞത്. ഭൂതങ്ങളുടെ തലവനെക്കൊണ്ട് അവൻ ഭൂതങ്ങളെ പുറത്താക്കുന്നു എന്ന വിമർശനം അഴിച്ചുവിട്ടത്.

യേശുവിനെ പരിഹസിക്കുവാൻ അവസരം കിട്ടുമ്പോഴെല്ലാം അവർ പരസ്യമായി പരിഹസിച്ചിരുന്നു. (1) ചുങ്കക്കാരോടും പാപികളോടും ഇടപെട്ടതിന് -വി.മത്തായി 9:11 'പരീശന്മാർ അതു കണ്ടു, അവന്റെ ശിഷ്യന്മാരോട്, നിങ്ങളുടെ ഗുരു ചുങ്കക്കാരോടും പാപികളോടും കൂടെ ഭക്ഷിക്കുന്നത് എന്ത് എന്നു ചോദിച്ചു.' (2) തിന്നിയും കുടിയനും എന്നു പറഞ്ഞു വി. മത്തായി 11:19 'മനുഷ്യപുത്രൻ തിന്നും കുടിച്ചും കൊണ്ടുവന്നു, തിന്നിയും കുടിയനുമായ മനുഷ്യൻ.' (3) ദൈവദൂഷണം പറഞ്ഞു എന്ന് വി. മത്തായി 26:65 'ഇവൻ ദൈവദൂഷണം പറഞ്ഞു.' (4( ഭൂതം ഉണ്ടെന്നു പറഞ്ഞു – വി. യോഹന്നാൻ 7:20 'അതിന് പുരുഷാരം: നിനക്കു ഒരു ഭൂതം ഉണ്ട്.' (5) ശബ്ബത്ത് ലംഘിച്ചു എന്ന ആരോപണം – വി. യോഹ. 9:16 'പരീശന്മാരിൽ ചിലർ: ഈ മനുഷ്യൻ ശബ്ബത്ത് പ്രമാണിക്കായ്കകൊണ്ട് ദൈവത്തിന്റെ അടുക്കൽ നിന്ന് വന്നവനല്ല എന്നു പറഞ്ഞു.' (6) രാജ്യദ്രോഹിയാണെന്ന് – വി. യോഹ. 19:12 'തന്നെത്താൻ രാജാവാക്കുന്നവൻ എല്ലാം കൈസരോടു മത്സരിക്കുന്നുവല്ലോ.' (7) ഭ്രാന്തൻ ആണെന്നു പറഞ്ഞു – വി. യോഹ. 10:20 'അവരിൽ പലരും: അവനു ഭൂതം ഉണ്ട്, അവൻ ഭ്രാന്തനാകുന്നു.'

### ക്രിസ്തു മൂലം സാത്താന്റെ പരാജയം

ദൈവപുത്രൻ മനുഷ്യാവതാരം ചെയ്തതിന് പല ലക്ഷ്യങ്ങളുണ്ടായിരുന്നു. അതിൽ ഒന്ന്, പിശാചിന്റെ പ്രവൃത്തികളെ അഴിപ്പാൻ ആയിരുന്നു. 1 യോഹ. 3:8 'പിശാചിന്റെ പ്രവൃത്തികളെ അഴിപ്പാൻ തന്നെ ദൈവപുത്രൻ പ്രത്യക്ഷനായി.' സാത്താനെ തോൽപ്പിക്കുക എന്നത് ക്രിസ്തുവിന്റെ ദൗത്യമാണ്. തനിക്കു ബേയത്സെബൂൽ ഉണ്ടെന്ന് പരിഹസിക്കുകയും ഭൂതങ്ങളുടെ തലവനെക്കൊണ്ട് ഭൂതങ്ങളെ പുറത്താക്കുന്നു എന്ന് പറയുകയും ചെയ്തവരെ യേശു തമ്പുരാൻ നേരിട്ടത് ഉപമകൾ കൊണ്ടാണ്.

സാത്താന് സാത്താനെ പുറത്താക്കുവാൻ കഴിയുകയില്ല (വാ.23), ഒരു രാജ്യം തന്നിൽത്തന്നെ ഛിദ്രിച്ചാൽ ആ രാജ്യത്തിന് നിലനിൽക്കുവാൻ കഴിയുകയില്ല (വാ.24), ഒരു വീട് തന്നിൽത്തന്നെ ഛിദ്രിച്ചാൽ ആ വീടിന് നിലനിൽക്കുവാൻ കഴിയുകയില്ല (വാ.25).

സാത്താനെ തോൽപ്പിക്കുവാൻ ക്രിസ്തുവിനാണ് സാധിക്കുന്നത്. അതുകൊണ്ട് താൻ ഭൂതങ്ങളെ പുറത്താക്കുന്നത് സാത്താന്യശക്തികൊണ്ടല്ല, ദൈവീകശക്തിയും പരിശുദ്ധാത്മാവിനെയും കൊണ്ടാണ് എന്ന് കർത്താവ് വെളിപ്പെടുത്തുകയാണ്. തിന്മയെ ജയിക്കുവാൻ നന്മകൊണ്ടാണ് സാധിക്കുന്നത്. തിന്മയെ തിന്മ കൊണ്ട് ജയിപ്പാൻ കഴിയുകയില്ല. 'തിന്മയോടു തോൽക്കാതെ നന്മയാൽ തിന്മയെ ജയിക്കുക' (റോമർ 12:21).

ദൈവപുത്രൻ പിശാചിനെ തോൽപിക്കുന്ന ധാരാളം വി. വേദവാക്യങ്ങൾ നമുക്കു കാണാം. ഉൽപ്പത്തി 3:15 'ഞാൻ നിനക്കും സ്ത്രീക്കും നിന്റെ സന്തതിക്കും അവളുടെ സന്തതിക്കും തമ്മിൽ ശത്രുത്വം ഉണ്ടാക്കും. അവൻ നിന്റെ തല തകർക്കും. വി. ലൂക്കോസ് 4:13 'അങ്ങനെ പിശാച് സകല പരീക്ഷയും തികച്ചശേഷം കുറെക്കാലത്തേക്ക് അവനെ വിട്ടുമാറി. വി. യോഹ. 12:31 'ഇപ്പോൾ ഈ ലോകത്തിന്റെ ന്യായവിധി ആകുന്നു. ഇപ്പോൾ ഈ ലോകത്തിന്റെ പ്രഭുവിനെ പുറത്തു തള്ളിക്കളയും. 2 തെസ്സ. 2:8 'അപ്പോൾ അധർമ്മമൂർത്തി വെളിപ്പെട്ടുവരും; അവനെ കർത്താവായ യേശു തന്റെ വായിലെ ശ്വാസത്താൽ ഒടുക്കി തന്റെ പ്രത്യക്ഷതയുടെ പ്രഭാവത്താൽ നശിപ്പിക്കും.' എബ്രാ. 2:14 'മരണത്തിന്റെ അധികാരിയായ പിശാചിനെ തന്റെ മരണത്താൽ നീക്കി ജീവപര്യന്തം മരണഭീതിയാൽ അടിമകളായിരുന്നവരെ ഒക്കെയും വിടുവിച്ചു. വെളി. 20:10 'അവരെ വഞ്ചിച്ച പിശാചിനെ മൃഗവും കള്ളപ്രവാചകനും കിടക്കുന്ന ഗന്ധകതീപ്പൊയ്കയിലേക്ക് തള്ളിയിടും. അവർ എന്നെന്നേക്കും രാപ്പകൽ ദണ്ഡനം സഹിക്കേണ്ടി വരും.

◆

Church Calendar



# Words can be Swords

## Seventh Sunday after Pentecost

**Fr. Dr. Joshi Varghese, Bhilai**
**(Diocesan Education Officer & PRO, Calcutta Diocese)**

**Evening-St. Matthew 12: 30-37; Morning - St. Matthew 12: 38-50; Before Holy Qurbana - Leviticus 16: 29-34, Hosea 5:1-5, Isaiah 57: 15-19; Holy Qurbana Acts 4:32-37, Ephesians 2: 11-22**

**St. Mark 3:20-30**

The incident narrated in this passage happened at the early stages of Jesus' Public ministry. After the selection of The Twelve Apostles, Jesus went on with His ministry of preaching, teaching and healing. All was not well as some people tried to give their own explanations about the works of Jesus.

**a. Stigma of mental disorders / Judging the dear ones on other's opinion**

*When his family heard it, they went out to restrain him, for people were saying, "He has gone out of his mind."* (Mk 3:21) NRSV

The sight of Jesus' healing miracles, revolutionary teachings, and His growing popularity made the Scribes and Pharisees envious of Him. Some of the common folks, who couldn't comprehend His teachings, also began to develop wrong notions about Jesus. As His lifestyle, words and deeds differed from the common expectation of a 'normal man', they thought He was deranged. The Greek root word *existemi* which is used to mean "out of his mind" mentally displaced. Jesus' relatives also were shocked that someone from their family could go abnormal. They deemed it fit to bring back Jesus to their home and make Him lead a 'normal life'. Rumours about His being 'out of his mind' were sure to accept their family pride. In short, even Jesus' family failed to understand Him.

We might have people in our family, workplace or neighbourhood who might be 'different'. One of the common responses to such people would be terming them as 'mental case' and ill-treating them accordingly. They might be avoided from family or social gatherings and would be treated as secondary. There is another category of people who might be suffering mild or grave form of some mental disorders. As they won't be having any other 'problems' we might fail to understand that they suffer from psychological problems. Anxiety disorders, stress-related disorders, dissociative disorders, ('a dissociation or interruption in aspects of consciousness, including identity and memory'), disruptive disorders ('inability to control emotions and behaviours, resulting in harm to oneself or others'), personality disorders ('maladaptive thoughts, feelings, and behaviours that can cause serious detriments to relationships and other life areas') and depressive disorders. They might not be aware about their disorders and even if they are aware would think twice before making an appointment with even a counsellor for it might lead others to label him/her as mad. How do we deal with them?

The first and foremost thing is to listen to them and understand them. Often the stigma attached to psychological issues prevents people from speaking about the same, even to their own family members. If we wait and hope they seek our help might lead to loss of valuable time in getting them support. We need to encourage them to speak about the issues and give a non-judgemental hearing. The pandemic had added more stress and mental fatigue upon many. Lack of opportunities for socialisation during the pandemic has worsened it. In recent times many celebrities have spoken about the various psychological problems like depression which they underwent. This might encourage others also to come out with their psychological issues and seek help. If we come across anyone with such problems, unlike the relatives who '*went out to restrain him',* we need to encourage them to talk and give an empathetic listening and encourage for spiritual and psychological counselling.

b. **The malady of false narratives**

*And the scribes who came down from Jerusalem said, "He has Beelzebul, and by the ruler of the demons he casts out demons."* (Mk 3:22)

The scribes enjoyed an admirable position in Judaism along with Pharisees, Herodians, chief priests, elders, and Sadducees. Though theological differences among these groups are often mentioned in the Gospel, these groups, by their own interpretation of the law, made the religious life complex. Hence we often find their confrontations with Jesus who tried to reinterpret the laws in simple words yet radical in nature. By virtue of their positions they were supposed to have the authority, yet people testified about Jesus that *he taught them as one having authority, and not as the scribes* (Mk 1:22). Jesus also openly criticised the sanctimony of the Scribes (along with that of Pharisees and Sadducees) and warned the people to be "*Beware of the scribes, ... They devour widows' houses and for the sake of appearance say long prayers* (Mk 12:38-40). At the same time Jesus commended the Scribe, who came to Him with pure intention to know about the Kingdom of God by assuring that "*You are not far from the kingdom of God*" (Mk 12:34). The Scribes also became jealous of Jesus' growing popularity which is testified in their words as *the world has gone after him* (Jn 12: 19).

As the Scribes couldn't question Jesus' teaching, they started to raise false accusations. As Jesus was teaching about God, the best way to discredit Him was by disproving his authenticity. They came up with a false narrative that His works were not divine rather were assisted by demons. If this false narrative was taken on its face value, no Jew, who takes pride in worshipping the true God, would accept Jesus. The practice of raising false accusations against rivals is not new. The spread of social media has made the job of gossipmongers very easy. False narratives spread like wild fire. One who questions authority may easily be branded as anti-national or the spy of an opponent organisation/ party. If the present day social media were there perhaps the Scribes could have been successfully labelling Jesus as one of Beelzebul's gang and ended His ministry at the beginning itself.

**Conclusion**

We have to provide emotional support to those who have any psychological problems. They need to be treated as another disease, and not to be ostracised. Similarly, not spreading false narrative is as important as not creating them. Will the outrage over the custodial death of Fr. Stan Swamy, who had devoted his life for the rights of the tribal people, but was accused as a Maoist, bring an end to false narratives???

❑

## ഫാ. സ്റ്റാൻ സ്വാമിയുടെ നിര്യാണം വേദനാജനകം: അഡ്വ. ബിജു ഉമ്മൻ

കോട്ടയം: വൈദികനും മനുഷ്യവകാശ പ്രവർത്തകനുമായിരുന്ന ഫാ. സ്റ്റാൻ സ്വാമിയുടെ നിര്യാണത്തിൽ മലങ്കര ഓർത്തഡോക്സ് സഭ അനുശോചിച്ചു.

രാജ്യത്തെ അധസ്ഥിത ജനതയുടെ ശാക്തീകരണത്തിനുവേണ്ടി സ്വയം സമർപ്പിച്ച അദ്ദേഹത്തിന് സ്വാഭാവിക നീതിയും യുക്തമായ ചികിത്സയും നിഷേധിക്കപ്പെട്ടു. തടവിലാക്കപ്പെട്ട അദ്ദേഹത്തിന്റെ രോഗാവസ്ഥയും വാർദ്ധക്യവും പരിഗണിക്കാതെ മരണത്തിലേക്ക് തള്ളിവിട്ടത് ഞെട്ടലുളവാക്കുന്നതാണെന്നും അഡ്വ. ബിജു ഉമ്മൻ പ്രസ്താവനയിൽ പറഞ്ഞു.

## ആരാധനാലയങ്ങൾ നിർമ്മിക്കുവാൻ തദ്ദേശ സ്ഥാപനങ്ങളുടെ അനുമതി: സർക്കാർ ഉത്തരവ് കേരള ഹൈക്കോടതി സ്റ്റേ ചെയ്തു

കൊച്ചി: ആരാധനാലയങ്ങൾ നിർമ്മിക്കാൻ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് അധികാരം നൽകണമെന്ന് കേരള സർക്കാർ ഉത്തരവ് ഭേദഗതി ചോദ്യം ചെയ്ത് ചാലിശ്ശേരിയിലെ സെന്റ് പോൾസ് സിറിയൻ ഓർത്തഡോക്സ് ചർച്ച് വികാരി സെന്റ് പീറ്റേഴ്സ് ഫാ. ജോയ് പുളിക്കോട്ടിൽ സമർപ്പിച്ച ഹർജിയിൽ ജസ്റ്റിസ് എൻ നാഗരേഷ് ഇടക്കാല ഉത്തരവ് പുറപ്പെടുവിച്ചു..

ആരാധനാലയങ്ങൾ നിർമ്മിക്കുന്നതിന് അനുമതി നൽകുന്നതിന് പ്രാദേശിക സ്വയംഭരണാധികാരികൾക്ക് അധികാരം നൽകാനുള്ള സംസ്ഥാന സർക്കാരിന്റെ ഉത്തരവ് കേരള ഹൈക്കോടതി സ്റ്റേ ചെയ്തു.

മതപരമായ സ്ഥലങ്ങൾ (പള്ളികൾ, പള്ളികൾ, ക്ഷേത്രങ്ങൾ തുടങ്ങിയവ) നിർമ്മിക്കുന്നതിന്, അസ്വസ്ഥതകൾ തടയുന്നതിനും നിയന്ത്രിക്കുന്നതിനും സാമുദായിക ഐക്യം പ്രോത്സാഹിപ്പിക്കുന്നതിനുമുള്ള മാർഗ്ഗനിർദ്ദേശങ്ങളുടെ മാനുവൽ അനുസരിച്ച് ജില്ലാ കളക്ടറുടെ മുൻകൂർ അനുമതിയും അനുമതിയും ആവശ്യമാണെന്ന് അപേക്ഷകൻ ചൂണ്ടിക്കാട്ടി. അസ്വസ്ഥതകൾ തടയുന്നതിനും നിയന്ത്രിക്കുന്നതിനും സാമുദായിക ഐക്യം പ്രോത്സാഹിപ്പിക്കുന്നതിനുമുള്ള മാനുവൽ ഓഫ് ഗൈഡ്‌ലൈനുകളിൽ 2021 ൽ കൊണ്ടുവന്ന ഭേദഗതി, ജില്ലാ കളക്ടറുടെ മുൻകൂർ അനുമതിയുടെ വ്യവസ്ഥ നീക്കം ചെയ്യുകയും തദ്ദേശ സ്വയംഭരണ സ്ഥാപനത്തിന്റെ (പഞ്ചായത്ത് അല്ലെങ്കിൽ മുനിസിപ്പാലിറ്റി) അനുമതി മാത്രം മതിയാക്കുകയും ചെയ്തു.

മതപരമായ ആരാധനാലയങ്ങളുടെ നിർമ്മാണം പലപ്പോഴും സാമുദായിക സംഘർഷങ്ങൾക്കും ക്രമസമാധാന സാഹചര്യങ്ങൾക്കും കാരണമാകുമെന്ന് കോടതി ചൂണ്ടിക്കാട്ടി. ജില്ലാ ഭരണകൂടം നൽകേണ്ട ക്ലിയറൻസിന് ലഭിച്ച രഹസ്യാന്വേഷണ വിവരങ്ങൾ അടിസ്ഥാനമാക്കിയായിരിക്കണം മുൻ ഉത്തരവ് കാണിക്കുന്നത്. അത്തരം അനുമതി നൽകുന്നതിൽ ഇന്റലിജൻസ് അല്ലെങ്കിൽ വിവരങ്ങൾ ശേഖരിക്കുന്നത് പ്രധാനമാണ്. മതപരമായ ഏതെങ്കിലും സ്ഥലത്തിന്റെ നിർമ്മാണം ജില്ലാ അധികാരികളുടെ മുൻകൂർ അനുമതിയോടെയും നീക്കിവച്ചിരിക്കുന്ന സ്ഥലത്തുമാത്രമേ ചെയ്യാവൂ എന്ന് മാർഗ്ഗനിർദ്ദേശത്തിൽ പറയുന്നു. അനധികൃത മതസ്ഥലങ്ങൾ നിർമ്മിക്കുന്നതിനുള്ള കേസുകൾ നിലവിലുള്ള നിയമപ്രകാരം കർശനമായി കൈകാര്യം ചെയ്യണം. ഇപ്പോൾ സർക്കാർ ഉത്തരവിൽ ഭേദഗതി വരുത്തി, ജില്ലാ ഭരണകൂടം ഇതുവരെ നടപ്പാക്കിയ അനുമതി നൽകാനുള്ള അധികാരം പ്രാദേശിക സ്വയംഭരണാധികാരികളെ ഏൽപ്പിച്ചിരിക്കുന്നു.



**തമിഴ്നാട് വിനായക മിഷൻ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടർ ഓഫ് ഫാർമസിയിൽ രണ്ടാം റാങ്കോട് കൂടി സിൽവർ മെഡൽ കരസ്ഥമാക്കിയ സെൽവിൻ സണ്ണി. പന്തളം അറത്തിൽ സെന്റ് ജോർജ് ഓർത്തഡോക്സ് മഹാ ഇടവകാംഗമാണ്.**



## ഡോ. സാമുവൽ ചന്ദനപ്പള്ളി അനുസ്മരണം

പത്തനംതിട്ട: മലയാളസാഹിത്യത്തിനു മലങ്കര സഭയ്ക്കും അതുല്യമായ സംഭാവനകൾ നൽകിയ എഴുത്തുകാരൻ ഡോ. സാമുവൽ ചന്ദനപ്പള്ളിയെ അനുസ്മരിച്ചുകൊണ്ട് പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് മലയാള വിഭാഗത്തിന്റെ ആഭിമുഖ്യത്തിൽ ഡോ. സാമുവൽ ചന്ദനപ്പള്ളി അനുസ്മരണവും പുസ്തക പ്രകാശനവും നടന്നു. ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. കുര്യാക്കോസ് മാർ ക്ലീമിസ് മെത്രാപ്പൊലീത്ത യോഗത്തിൽ അധ്യക്ഷത വഹിച്ചു. പ്രിൻസിപ്പൽ ഡോ. ഫിലിപ്പ് ഉമ്മൻ, സഭ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഡോ. എം. കുര്യൻ തോമസ്, നഥാനിയേൽ റമ്പാൻ, ജോൺസൺ കോറെപ്പിസ്കോപ്പ, ഡോ. കെ. ജെ. എബ്രഹാം തുടങ്ങിയവർ ചടങ്ങിൽ സംബന്ധിച്ചു. എം.ഒ.സി. പബ്ലിക്കേഷൻസ് പുറത്തിറക്കിയ ഡോ. സാമുവൽ ചന്ദനപ്പള്ളി രചിച്ച മലയാള ഗദ്യത്തിന്റെ വികസനം പരിണാമം ബൈബിൾ പരിഭാഷകളിലൂടെ എന്ന പുസ്തകം ചടങ്ങിൽ പ്രകാശനം ചെയ്തു.



## മ്യൂസിയം, പുരാവസ്തു വകുപ്പു മന്ത്രി കോട്ടയം ചെറിയപള്ളി സന്ദർശിച്ചു

കോട്ടയം: സംസ്ഥാന മ്യൂസിയം, പുരാവസ്തു വകുപ്പു മന്ത്രി അഹമ്മദ് ദേവർകോവിൽ ജൂലൈ 6-നു കോട്ടയം ചെറിയപള്ളി മഹാഇടവക സന്ദർശിച്ചു. വൈകിട്ട് 4.30 ന് കോട്ടയം ചെറിയപള്ളിയിൽ എത്തിയ മന്ത്രിയെ ഫാ. യൂഹാനോൻ ബേബി, ട്രസ്റ്റി ജേക്കബ് മാത്യു മുട്ടുമ്പുറം, സെക്രട്ടറി ജിജി കൊച്ചേട്ട്, കോട്ടയം എം.എൽ.എ. തിരുവഞ്ചൂർ രാധാകൃഷ്ണൻ, സഭാ മാനേജിങ് കമ്മിറ്റി അംഗം ടോം കോര, ഇടവക മാനേജിങ് കമ്മിറ്റി അംഗങ്ങൾ, ഇടവക അംഗങ്ങൾ എന്നിവർ ചേർന്ന് സ്വീകരിച്ചു.

വിശുദ്ധ മദ്ബഹയിലെ അതിപുരാതന ചുവർചിത്രങ്ങൾ, പരിശുദ്ധ ദൈവമാതാവിന്റെ തിരുശേഷിപ്പ്, നാടകശാലയിലെയും പള്ളി അകത്തേയും പുറത്തെയും കൊത്തുപണികൾ, ചുറ്റുമതിൽ, മാർ ഗബ്രിയേലിന്റെ കബറടക്കം സംബന്ധിച്ച വിശദാംശങ്ങൾ രേഖപ്പെടുത്തിയ ഫലകം തുടങ്ങി ഇടവകയുടെ പൈതൃകവും പഴമയും വെളിവാക്കുന്ന ചരിത്രസൂക്ഷിപ്പുകളെല്ലാം മന്ത്രി നേരിട്ടു കണ്ടു മനസിലാക്കി. അരമണിക്കൂറിലേറെ പള്ളിയിൽ ചെലവഴിച്ച അദ്ദേഹം സന്ദർശക ഡയറിയിലും ഒപ്പുവച്ചശേഷമാണ് മടങ്ങിയത്.